2007

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

Rs. 10

# മലങ്കരസഭ

MALANKARASABHA

ജനുവരി




പ. ബസ്സേലിയോസ് മാർത്തോമ്മാ
മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

ഒന്നാം ഓർമ്മപ്പെരുന്നാൾ - ജനുവരി 26

49-ാം വിവാഹവാർഷികം സംതൃപ്തിയായും, വിജയകരമായും, പൂർത്തിയാക്കാൻ സാധിച്ചു. മാരക രോഗത്തിൽ നിന്നും സൗഖ്യം ലഭിച്ചു. ശത്രുക്കളിൽ നിന്നും രക്ഷിച്ചു. വിവാഹ ജീവിതം വിജയകരവും സമാധാനപരവും ആക്കിതീർത്തു. നന്ദി.



T. V. Varghese, Rtd. Deputy Director of Education, Trissur

പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



Dr. George Thomas, Dr. Grace George,
Dr. Gem George & Greg
South Africa

ലക്കം 1,
പുസ്തകം 63
ജനുവരി 2007





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
**Fax : +91 481 2573234**





*Cover Design & Type Setting:-*
**M.S. Graphics, Devalokam.**



### വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരുവർഷം | : 100 രൂപ |
| 5 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 1000 രൂപ |




## ഉൾത്തുടിപ്പുകൾ

CONTENTS



### സ്ഥിരം പംക്തികൾ

ധ്യാനപംക്തി, ചരിത്രലേഖനങ്ങൾ, വിശ്വാസപാഠം, ബൈബിൾ പദപ്രശ്നം, ബാലസഭ, ബുദ്ധിമാൻ, വാർത്തകൾ, സൺഡേസ്കൂൾ വാർത്തകൾ.

# കഴിഞ്ഞ പാഠങ്ങൾ മനസ്സിലാക്കുക...

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളുടെയും മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെയും വൈദിക-അൽമായ ട്രസ്റ്റിമാരുടെയും അസോസിയേഷൻ സെക്രട്ടറിയുടെയും തെരഞ്ഞെടുപ്പുകൾ സംബന്ധിച്ച് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ കൽപ്പന പുറപ്പെട്ടിരിക്കുന്നു. ഔദ്യോഗിക പ്രഖ്യാപനം വന്നിട്ടില്ലെങ്കിലും എപ്പിസ്ക്കോപ്പൽ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പും താമസംവിനാ ഉണ്ടാകുന്നതിനുള്ള സാദ്ധ്യതകളും തെളിയുന്നുണ്ട്. സഭയുടെ ഭരണക്രമീകരണങ്ങൾ ക്രമമായും ഉചിതമായും പുരോഗമിക്കുന്നുവെന്നത് സഭാമക്കൾക്കഭിമാനകരവും ആശ്വാസകരവുമാണ്.

2004-ലെ തെരഞ്ഞെടുപ്പു നൽകിയ പാഠങ്ങൾ ഉൾക്കൊണ്ടുകൊണ്ട് വ്യക്തവും സുതാര്യവുമായ നടപടികളിലൂടെയാവണം സഭ പുതിയ തെരഞ്ഞെടുപ്പുകളിലേക്കു പ്രവേശിക്കുന്നത്. അത്യാവശ്യമെന്നു തോന്നുന്ന ചില ചിന്തകൾ ഇവിടെ കുറിക്കുന്നു:

i) സഭയെ ആത്മാർത്ഥമായി സ്നേഹിക്കുവാനും സഭ അഭിമുഖീകരിക്കുന്ന വെല്ലുവിളികളെ അതിജീവിക്കുവാൻ അതിനെ പ്രാപ്തമാക്കുകയും ചെയ്യുന്ന വ്യക്തികളും സമിതികളുമാണ് നമുക്കാവശ്യം.

ii) വിവിധ രാഷ്ട്രീയ പാർട്ടികളോട് അനുഭാവം പുലർത്തുന്നവരും രാഷ്ട്രീയ നേതാക്കളുമൊക്കെ സഭാസമിതികളിൽ എത്തുന്നത് ഉപകാരപ്രദമെങ്കിലും രാഷ്ട്രീയ ലക്ഷ്യങ്ങൾക്കായി സഭയെ ഉപയോഗിക്കുവാൻ ഉദ്ദേശിച്ചു വരുന്നവരെ നാം തടയണം.

iii) സഭയുടെ ഗമനം സംബന്ധിച്ച് നിർണ്ണായക തീരുമാനങ്ങൾ എടുത്ത് സഭാ ഭരണം നിർവ്വഹിക്കുന്ന അത്യുന്നത സമിതിയാണ് ജനാധിപത്യ സ്വഭാവമുള്ള സഭാ മാനേജിംഗ് കമ്മറ്റി. നിലവിലുള്ള മാനേജിംഗ് കമ്മറ്റി പൊതുവെ നല്ല നിലവാരം പുലർത്തിയെന്നത് അഭിനന്ദനാർഹവും സഭാമക്കൾക്കഭിമാനവുമാണ്. എങ്കിലും ചില കമ്മറ്റിയംഗങ്ങൾ അനാവശ്യശബ്ദം പുറപ്പെടുവിക്കുന്നതിനും, മറ്റു ചിലർ പ്രതികരണങ്ങളില്ലാതെ നിശ്ശബ്ദരായിരിക്കുന്നതിനും മാത്രം സംബന്ധിച്ചിരുന്നുവെന്നതും മറച്ചുവയ്ക്കുന്നില്ല. ഉത്തരവാദിത്വബോധമുള്ളവരും, ദീർഘവീക്ഷണമുള്ളവരും, വസ്തുതകൾ ശരിയായി വിലയിരുത്തി അവതരിപ്പിക്കുന്നവരും, ഉചിതമായ തീരുമാനങ്ങളിലേക്കു സമിതിയെ നയിക്കുന്നവരും, മാനേജിംഗ് കമ്മറ്റിയിലേക്കു തെരഞ്ഞെടുക്കപ്പെടണം. ഇടവകകളുടെ ശ്രദ്ധ ഇവിടെ സവിശേഷ പ്രാധാന്യം അർഹിക്കുന്നു. കാരണം, ഇടവകകൾ തെരഞ്ഞെടുക്കുന്ന അസോസിയേഷൻ അംഗങ്ങളിൽ നിന്നാണ് സാധാരണഗതിയിൽ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ തെരഞ്ഞെടുക്കപ്പെടുന്നത്.

iv) വോട്ടെടുപ്പിലൂടെ തെരഞ്ഞെടുപ്പ് നടത്തുന്നത് ജനാധിപത്യമര്യാദയാണെങ്കിലും മൂന്നാംകിട രാഷ്ട്രീയ ശൈലിയിലുള്ള പ്രചാരണവേലകൾ സഭയുടെ സാക്ഷ്യം നഷ്ടപ്പെടുത്തുന്നുവെന്നത് ചരിത്രം

നൽകുന്ന പാഠമാണ്. ആകയാൽ സമവായത്തിലൂടെ സമിതികളിലേക്ക് അംഗങ്ങൾ തെരഞ്ഞെടുക്കപ്പെടുന്നതാണ് ഉത്തമം. അയ്മേനികളുടെ കാര്യത്തിൽ സമവായം ചിലപ്പോൾ പ്രയാസകരമാകാമെങ്കിലും വൈദികരുടെയിടയിൽ അനാവശ്യ മത്സരം ഒഴിവാക്കുന്നതിന് മെത്രാപ്പോലീത്താമാരും സഭാനേതൃത്വവും നിഷ്പക്ഷമായി നിന്നുകൊണ്ട് മുൻകൈയ്യെടുക്കുവാൻ ശ്രദ്ധിക്കണം.

v) എപ്പിസ്ക്കോപ്പൽ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ് സംബന്ധിച്ച ഔദ്യോഗിക പ്രഖ്യാപനം ഉണ്ടായിട്ടില്ലെങ്കിലും പലരും സ്ഥാനാർത്ഥികളുടെ പേരുകളും ലിസ്റ്റും വിശദീകരണങ്ങളുമൊക്കെ പ്രചാരത്തിലിറക്കിയിട്ടുണ്ട്. അച്ചടക്ക രാഹിത്യമുള്ള ഇത്തരം പ്രചാരണ തന്ത്രങ്ങൾക്ക് തുടക്കത്തിൽ തന്നെ കടിഞ്ഞാണിടുകയും വ്യക്തമായ നടപടിച്ചട്ടങ്ങളോടുകൂടി നിസ്വാർത്ഥമായും സുതാര്യമായും തെരഞ്ഞെടുപ്പു നടത്തുവാൻ വേണ്ട ക്രമീകരണങ്ങൾ നടത്തുകയും ചെയ്താൽ സമൂഹമുമ്പാകെ സഭ പരിഹാസിതയാവുകയില്ല.

ധാർമ്മികബോധം ജനിതകമായി ലഭിക്കുന്ന മനസ്സിന്റെ ശേഷികളിലൊന്നാണ്. ഈ ധാർമ്മിക ബോധമാണ് ഒരാളെ നീതി സംബന്ധിക്കുന്ന ആശയം രൂപീകരിക്കുവാൻ പ്രേരിപ്പിക്കുന്നത്. കടന്നുകയറ്റത്തെയും മേധാവിത്വത്തെയും ചെറുക്കുകയും വെല്ലുവിളിക്കുകയും ചെയ്യുന്ന മനുഷ്യന്റെ മൗലികമായ അന്തസ്സ് നമ്മുടെ സഭാ ജീവിതത്തിൽ പ്രകടമാകണം. തെരഞ്ഞെടുപ്പുകൾ ധാർമ്മിക ബോധത്തിന്റെയും അന്തസ്സിന്റെയും പ്രകടനമാകുമ്പോൾ മാത്രമാണ് അത് നീതിപൂർവ്വകമാകുന്നത് എന്നുള്ളതും വിസ്മരിച്ചുകൂടാ.

**– ജോൺ പണിക്കരച്ചൻ.**

## സഭാ വിശേഷ ദിവസങ്ങൾ

### ജനുവരി

**14. ദനഹായ്ക്കു ശേഷം രണ്ടാം ഞായറാഴ്ച.**
15. x വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുന്നാൾ.
18. മാർ അന്തോനിയോസിന്റെ ഓർമ്മ.
**21. ദനഹായ്ക്കുശേഷം മൂന്നാം ഞായറാഴ്ച**
26. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മ (ശാസ്താംകോട്ട ഹോറേബ് ആശ്രമം).
പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 54-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി)
**28. ദനഹായ്ക്കു ശേഷം നാലാം ഞായറാഴ്ച**
29. മൂന്നു നോമ്പാരംഭം

### ഫെബ്രുവരി

1. മൂന്ന് നോമ്പ് വീടൽ, യോനാ ദീർഘദർശിയുടെ ഓർമ്മ
2. ***മായൽത്തോ പെരുന്നാൾ** (കർത്താവിന്റെ ദേവാലയപ്രവേശനം), വൃദ്ധനായ ശെമവോന്റെ ഓർമ്മ (വയോധിക ദിനം), പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 39-ാം ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറാ)
3. മാർ ബർസൗമായുടെ ഓർമ്മ
4. **പട്ടക്കാരുടെ പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച**
8. അന്ത്യോഖ്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ
11. **സകല വാങ്ങിപ്പോയവരുടേയും പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച.**


## മലങ്കരസഭ മാസിക

### വരിസംഖ്യ

**ഇന്ത്യയിൽ**

ഒറ്റപ്രതി : 10 രൂപ
ഒരു വർഷം : 100 രൂപ
4 വർഷം : 400 രൂപ
12 വർഷം : 1000 രൂപ.
(ആയുഷ്ക്കാലം)

**വിദേശത്തേക്ക്**

ഒരു വർഷം : 1000 രൂപ

### പരസ്യനിരക്കുകൾ

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |

# മഹാപുരോഹിത സന്ദേശം



വാത്സല്യമക്കളേ,

ലോകരക്ഷകന്റെ തിരുപ്പിറവി ആഘോഷിച്ച് ദൈവാനുഗ്രഹം സ്വീകരിച്ചുകൊണ്ട് നാം പുതുവൽസരത്തിലേക്കു പ്രവേശിച്ചിരിക്കുകയാണല്ലോ. ത്രീയേക ദൈവത്തിന്റെ അനന്തമായ കരുണയ്ക്കായ് സ്തുതി!

ദൈവകരുണയെ നന്ദിയോടെ ഓർക്കുമ്പോൾ തന്നെ അവന്റെ കരുണയുടെ മുമ്പാകെ നിൽക്കുവാനുള്ള നമ്മുടെ യോഗ്യതകൂടി നാം പരിശോധിക്കേണ്ടിയിരിക്കുന്നു. നമ്മുടെയൊക്കെ ജീവിതത്തിൽ അനുഭവിച്ചിട്ടുള്ള ബലഹീനതകളും കുറവുകളും യഥാവിധി അനുതാപത്തോടെ ദൈവതിരുമുമ്പാകെ സമർപ്പിച്ച് പാപമോചനം പ്രാപിക്കുവാനും ശുദ്ധീകരണ ജീവിതത്തിലൂടെ ലക്ഷ്യത്തിലേക്കുവളരുവാനും പുതുവർഷത്തിന്റെ തുടക്കത്തിൽത്തന്നെ നമുക്ക് സാദ്ധ്യമാകണം. "നിങ്ങളെത്തന്നെ ശുദ്ധീകരിക്കുവിൻ, യഹോവ നിങ്ങളുടെയിടയിൽ നാളെ അൽഭുതം പ്രവർത്തിക്കും" (യോശുവാ 3:5) എന്നും "ആകയാൽ നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങളിൽ ക്രിസ്തുവിനെ കർത്താവായി വിശുദ്ധീകരിപ്പീൻ" (1 പത്രോസ് 3:14) എന്നുമൊക്കെ ധാരാളം വിശുദ്ധീകരണ ആഹ്വാനങ്ങൾ വി. വേദപുസ്തകം നൽകുന്നുണ്ട്.

പുതുവത്സരത്തിൽ നമ്മെത്തന്നെ ശുദ്ധീകരിക്കുവാനുള്ള ജീവിതക്രമത്തിന്റെ തീരുമാനം നാമെല്ലാവരിലും ഉണ്ടാവണം. ശുദ്ധീകരണ പ്രക്രിയ അനുദിനവും പ്രപഞ്ചത്തിൽ നടന്നുകൊണ്ടിരിക്കുന്നതാണ്. ഭൗമികമണ്ഡലത്തിൽ നടന്നുകൊണ്ടിരിക്കുന്ന ശുദ്ധീകരണ പ്രക്രിയ മനുഷ്യജീവിതത്തിന്റെ സമഗ്രമേഖലയിലേക്കും പരക്കണമെന്നത് സ്രഷ്ടാവാം ദൈവത്തിന്റെ നിശ്ചയമാണ്. വൈദ്യശാസ്ത്രം ശരീരത്തിന്റെ ശുദ്ധീകരണം ഊന്നിപ്പറയുന്നുവെങ്കിൽ ദൈവശാസ്ത്രവും ക്രൈസ്തവ ആദ്ധ്യാത്മികതയും മനസ്സിന്റെയും ശരീരത്തിന്റെയും സമൂലമായ ശുദ്ധീകരണത്തിനാണ് ഊന്നൽ നൽകുന്നത്. നാം ഏവരും ദുർമനസ്സാക്ഷി നീങ്ങുമാറ് ഹൃദയങ്ങളിൽ തളിക്കപ്പെട്ടവരും ശുദ്ധവെള്ളത്താൽ ശരീരം കഴുകപ്പെട്ടവരുമായി വിശ്വാസത്തിന്റെ പൂർണ്ണനിശ്ചയം പൂണ്ട് പരമാർത്ഥഹൃദയത്തോടെ കൃപാസനത്തിന്റെ അടുത്തു ചെല്ലണം എന്നാണ് എബ്രായ ലേഖന കർത്താവ് പറയുന്നത് (എബ്രായ 10:22).

കോപത്തെ ശാന്തതകൊണ്ടും ഭയത്തെ ധൈര്യംകൊണ്ടും വെറുപ്പിനെ ക്ഷമകൊണ്ടും അഹങ്കാരത്തെ വിനയംകൊണ്ടും തിന്മയെ നന്മകൊണ്ടും ശുദ്ധീകരിക്കേണ്ടതുണ്ട്. ദൈവത്തെയും ദൈവീക രഹസ്യങ്ങളെയും പ്രത്യേകിച്ച് വി. കുർബാനയെയും വിശുദ്ധീകരണത്തോടെ സമീപിക്കുന്ന ജീവിതമാണ് നമുക്ക് വേണ്ടത്. സ്നേഹവും സമാധാനവും ശാന്തതയും ഐശ്വര്യവും നിറഞ്ഞ ഒരു സംവൽസരം നമ്മുടെ വാത്സല്യമക്കളായ നിങ്ങളേവർക്കും ഉണ്ടാകട്ടെ എന്ന് ബലഹീനനായ നാം കർത്താവിൽ ശരണപ്പെട്ടുകൊണ്ട് ആശംസിക്കുന്നു.

ജനുവരി 15-ന് വിത്തുകൾക്കുവേണ്ടി പ. കന്യകമറിയാമിന്റെ മദ്ധ്യസ്ഥത യാചിക്കുന്ന ദിനമാണല്ലോ. കന്യകമറിയാമിൽ നിന്നു മുളച്ചു വളർന്ന മഹാവൃക്ഷമായ കർത്താവിന്റെ തണലിൻ കീഴിൽ വി. കന്യകയുടെ മദ്ധ്യസ്ഥതയാൽ നമ്മെയും നമ്മുടെ ഫലമൂലാദികളെയും പക്ഷിമൃഗങ്ങളെയും എല്ലാം കരുണയ്ക്കായി സമർപ്പിക്കാം. ജനുവരി മാസത്തിൽ പ്രത്യേകം സ്മരിക്കപ്പെടുന്ന സഭയുടെ കാവൽഭടന്മാരായിരുന്ന കപ്പദോക്യൻ പിതാക്കന്മാരുടേയും രക്തസാക്ഷികളിൽ മുമ്പന്മാരായ മാർ യൂഹാനോൻ മാംദാനയുടെയും മാർ സ്തേഫാനോസ് സഹദായുടെയും മലങ്കരസഭയുടെ പിതാക്കന്മാരായ പ. ബസേലിയോസ് ഗീവർഗ്ഗീസ് രണ്ടാമന്റെയും പ. ബസേലിയോസ് മാത്യൂസ് രണ്ടാമന്റെയും മറ്റു പിതാക്കന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥത നമുക്ക് കോട്ടയായിരിക്കട്ടെ.

സമൂഹത്തിൽ "എന്റേത്" എന്നു പറയുന്നത് "ഞാൻ" മാത്രമാകുന്നു. അപ്പോൾ "നിങ്ങളുടേതോ?" നിങ്ങളുടേത് എന്റേതല്ലാത്തതു മാത്രവും. അങ്ങനെയെങ്കിൽ "എനിക്ക് സ്വന്തമാക്കുവാൻ കഴിയാത്തതെന്തും "നിങ്ങളുടേത്" ആയി ഭവിക്കുന്നു. അപ്പോൾ "എന്റെ സ്വന്തമാക്കുകയാണ്" നിങ്ങളുടേത് എന്ന വാക്കിനർത്ഥം ഇതാണ് "എന്റേതും" "നിങ്ങളുടേതും" തമ്മിലുള്ള അർത്ഥവും ബന്ധവും തനിമയും, വ്യത്യാസവും.



# ഏഫയ്ക്കകത്തൊരു സ്ത്രീ

ഫാ. സി. കെ. വറുഗീസ്, കൊച്ചേരിൽ

സഖറിയാ പ്രവാചകൻ കണ്ട ഏഴാമത്തെ ദർശനമാണിത്. ദർശനങ്ങളിൽ കാണുന്നതെല്ലാം യാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടണമെന്നില്ലെങ്കിലും ദർശനങ്ങളിലെ ദൈവീക വെളിപ്പെടുത്തലുകളെ വിവേചിച്ചറി യേണ്ടിയിരിക്കുന്നു. ബി. സി. 520-480 കാലഘട്ടത്തിൽ എഴുതപ്പെട്ട ഈ പ്രവചന പുസ്തകത്തിൽ മശിഹായെ രാജാവ് (9:9), ഒരു കല്ല് (3:9) മുപ്പതു വെള്ളിക്കാശിനു വിറ്റ അടിമ (11:2), വെട്ടപ്പെട്ട ഇടയൻ (13:7) എന്നീ നിലകളിൽ അവതരിപ്പിച്ച പ്രവചനം കാലത്തിന്റെ തികവിങ്കൽ നിറവേറിയെങ്കിൽ ഇനിയും നിറവേറാനുള്ള ഇതിലെ ഓരോ ദർശനവും കാലിക പ്രസക്തമായി നിറവേറാനായി കാലാനുവർത്തിയായി കാത്തിരിക്കുന്നു.

"അതെന്തെന്നു ഞാൻ ചോദിച്ചതിനു; പുറപ്പെടുന്നതായ ഒരു 'ഏഫാ' എന്ന് അവൻ പറഞ്ഞു. അവിടെ ഏഫയുടെ നടുവിൽ ഒരു സ്ത്രീ ഇരിക്കുന്നതു കണ്ടു. ഇതു ദുഷ്ടതയാകുന്നു എന്നു പറഞ്ഞു." സഖ. 5:6

ഇവിടെ പുറപ്പെടുന്ന ഒരു ഏഫയെ ദൂതൻ സഖറിയാവിനു കാട്ടിക്കൊടുക്കുന്നു. എന്താണീ ഏഫ? അതൊരു അളവു പാത്രമാണ്. പല അളവുകളും ഏഫയ്ക്ക് പലരും പറയുന്നുണ്ടെങ്കിലും സാമാന്യമായി ഒരു ഏഫയിൽ 40 ലിറ്റർ കൊള്ളുമെന്നാണ് പൊതുവെ അംഗീകരിക്കുന്നത്. സാധാരണയുള്ള ഒരു ആളിനെ കഷ്ടിച്ച് ഞെങ്ങിഞെരുങ്ങി ഉൾക്കൊള്ളാൻ ഉള്ള വലിപ്പം മാത്രം. പാപം ഒരു സ്ത്രീയുടെ പ്രതീകമാക്കി, ഒരു ഏഫയിൽ അടച്ച് ശീനാർ ദേശത്തേക്കു കൊണ്ടുപോകുന്നു. ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ശീനാർ അതിപുരാതനമായ ബാബിലോൺ ദേശത്തിന്റെ പഴയ പേരാണ്. ആധുനിക ബാഗ്ദാദിന് 80 കി. മീ. തെക്ക് യെറുശലേമിൽ ഏകദേശം 870 കി.മീ. കിഴക്കായി യൂഫ്രട്ടീസ് നദീതീരത്ത് ഈ നഗരം സ്ഥിതി ചെയ്തിരുന്നു. 'കലക്കുക' എന്നർത്ഥമുള്ള "ബാബാൽ" എന്ന ഹീബ്രു ധാതുവിൽ നിന്നാണ് "ബാബേൽ" എന്ന പദം രൂപം പ്രാപിച്ചിരിക്കുന്നത്.

ഏഫാ എപ്പോഴും കൃത്യതയുള്ളതാണ്. അതിന്റെ അളവ് കൃത്യതയാർന്നതാണ്. കൃത്യതയാർന്ന ഏഫാ വ്യാജ ഏഫയായി മാറുന്നത് അളവു വ്യത്യാസം വരുമ്പോഴാണ്. അതാണ് ദുഷ്ടത അഥവാ തിന്മ. തിന്മയുടെ അതിപ്രസരത സത്യത്തെ മറയ്ക്കുന്നു. ഒരു ലിറ്റർ കൊള്ളുന്ന അളവുപാത്രം കൊണ്ട് അളക്കുമ്പോൾ അര ലിറ്ററേ ലഭിക്കുന്നുള്ളുവെങ്കിൽ ആ അളവു പാത്രം വ്യാജമാകുന്നു.

മനുഷ്യസമൂഹം ഒരു ഏഫയാണ്. നീതിയും,

ന്യായവും, സത്യവും തിരസ്ക്കരിക്കുന്ന സമൂഹം ദുഷ്ടതയെ താലോലിക്കുന്നു. "ദൈവം മനുഷ്യനെ നേരുള്ളവനായി സൃഷ്ടിച്ചു. അവനോ അനേകം സൂത്രങ്ങളെ കണ്ടുപിടിച്ചിരിക്കുന്നു." ദൈവോന്മുഖ സൃഷ്ടിയായ മനുഷ്യൻ ദുഷ്ടതയെ ഓമനിച്ച് താലോലിച്ച് ദൈവത്തിൽ നിന്നകലുമ്പോൾ മനുഷ്യ ചരിത്രത്തിൽ ദൈവം ഇടപെടുന്നതായി വി. വേദപുസ്തകം സാക്ഷിക്കുന്നു. അവിടെയാണ് ദൈവം ഈയപലകകൊണ്ട് അടയ്ക്കുന്നതും ശീനാർ ദേശത്തേക്ക് അയയ്ക്കുന്നതും. നോഹയുടെ കാലത്ത് സംഭവിച്ചത് അതുതന്നെയല്ലേ? ദുഷ്ടത പെരുകുമ്പോൾ, തിന്മയുടെ വിളയാട്ടം കൊടികുത്തി വാഴുമ്പോൾ, വിശ്വാസ ജീവിതത്തിന്റെ അസ്ഥിവാരമിളകുമ്പോൾ സർവ്വശക്തനായ ദൈവത്തിന്റെ കരങ്ങൾ തന്റെ സൃഷ്ടിമേൽ പരിവർത്തിച്ചു കൊണ്ടിരുന്നു. "മിസ്രയീമിലുള്ള എന്റെ ജനത്തിന്റെ കഷ്ടത ഞാൻ കണ്ടു, കണ്ടു" എന്നു പറഞ്ഞ് ചരിത്രത്തിലിടപെടുന്ന ദൈവം ആറു ലക്ഷത്തിൽ പരം പുരുഷാരത്തെ ചെങ്കടൽ കടത്തിയപ്പോൾ അവരുടെ പിന്നാലെ ഇരട്ടി ശക്തിയോടെ വന്ന ഫറവോന്യ സൈന്യത്തെ അതേ കടലിന്റെ നടുവിലൂടെ അതേ സമയത്ത് മറ്റൊരു ശീനാറിലേക്കയച്ചതും വി. വേദപുസ്തകത്തിൽ സാക്ഷിക്കുന്നു.

"താൻ ഭൂമിയിൽ മനുഷ്യനെ ഉണ്ടാക്കുക കൊണ്ട് യഹോവ അനുതപിച്ചു" എന്നു പറയുമ്പോൾ ബഹുവചനമായ മനുഷ്യവർഗ്ഗത്തെ ഏകവചനമായ മനുഷ്യൻ എന്നാക്കി. അവനിൽ നിറഞ്ഞു നില്ക്കുന്ന ദുഷ്ടതയുടെ തീവ്രത, സൃഷ്ടിയുടെ മാർഗ്ഗം തെറ്റലിൽ കലാശിക്കുകയും സ്രഷ്ടാവിൽ വേദനയുടെ അഗ്നിനാളം ഉയരുകയും, നശീകരണത്തിന്റെ കരിംമഴ പെയ്തിറങ്ങുകയും ചെയ്തു. അതിന്റെ അടയാളമാണല്ലോ ഉറപ്പിന്റെ അച്ചാരമായ മഴവില്ല്. കൃത്യതയുടെ അളവായ മനുഷ്യനെ ഏഫയോടുപമിച്ച് അതിന്റെ ഉൾഅളവായ മനസ്സിലെ വിചാര വികാര പ്രവൃത്തിവൈകൃതങ്ങളെ പാപം എന്ന ഗുണനാമത്തിലാക്കി സ്ത്രീ രൂപത്തിലാരോപിച്ചിരിക്കുന്നു. അതു വളരുമ്പോൾ, തിങ്ങിവിങ്ങി നിറയുമ്പോൾ മനുഷ്യനിലെ ദൈവികത നഷ്ടപ്പെടുകയും മനുഷ്യത്വം മരവിച്ചു ഫലനീഭവിച്ചു ഭീകര ജീവിയായി മാറുകയും ചെയ്യുന്നു. ഇതാണ് ഏഫയും അതിനകത്തെ സ്ത്രീരൂപവും.

ഇന്നു കാണുന്ന സാമൂഹ്യനീതിയുടെ വരൾച്ചയും, മുരടിപ്പും നന്മയുടെ തിരോധാനവും തിന്മയുടെ തഴക്കത്തിനും തഴച്ചു വളരലിനും മുഖാന്തിരമാകുന്നു. ഇവിടെ സമൂഹം എന്നത് മാനവജാതിയുടെ സാകല്യമാണ്, വർഗ്ഗീകരണമല്ല. അവിടെ "ഞാനും", "നിങ്ങളും", "അവരും" ഇല്ലാതാവണം. ഈ വേർതിരിവ് സ്വാർത്ഥതയുടെ നികൃഷ്ടതയുടെ ഊഷരത ഊഷ്മളമാക്കുന്നു. അപ്പോൾ, ഞാൻ, നിങ്ങൾ, അവർ എന്നീ സംജ്ഞകളുടെ അർത്ഥം എന്താണ്? ഇവിടെ അഥവാ സമൂഹത്തിൽ "എന്റേത്" എന്നു പറയുന്നത് "ഞാൻ" മാത്രമാകുന്നു. അപ്പോൾ "നിങ്ങളുടേതോ?" നിങ്ങളുടേത് എന്റേതല്ലാത്തതു മാത്രവും. അങ്ങനെയെങ്കിൽ "എനിക്ക് സ്വന്തമാക്കുവാൻ കഴിയാത്തതെന്തും "നിങ്ങളുടേത്" ആയി ഭവിക്കുന്നു. അപ്പോൾ "എന്റെ സ്വന്തമാക്കുകയാണ്" നിങ്ങളുടേത് എന്ന വാക്കിനർത്ഥം ഇതാണ് "എന്റേതും" "നിങ്ങളുടേതും" തമ്മിലുള്ള അർത്ഥവും ബന്ധവും തനിമയും, വ്യത്യാസവും. അങ്ങനെ വരുമ്പോൾ "അവരുടേതോ?" "ഞാൻ" എന്ന ഏകവചനവും "നിങ്ങൾ" എന്ന ബഹുവചനവും സ്വായത്തമാക്കുന്നതെവിടെനിന്നോ അവിടെയാണ്. "അവർ". ഈ വേർതിരിവിന്റെ കാഠിന്യമാണ് സ്വാർത്ഥതയുടെ സാർവ്വത്രികത. സ്വാർത്ഥത മൂർച്ഛിക്കുന്നിടത്ത് വൈരാഗ്യം ഫണമുയർത്തിയാടും. അവിടെ ദുഷ്ടതയുടെ സീൽക്കാര വിഷം ചീറ്റിയടിക്കും. "എന്റേതും" "നിങ്ങളുടേതും", "അവരുടേതും" എന്നിവടങ്ങളിലെ "സ്വന്തം" "അലിഞ്ഞില്ലാതാകുമ്പോൾ സമൂഹം സ്വർഗ്ഗമാകും. അതുകൊണ്ടാണല്ലോ ധനാഢ്യനായ യുവാവിനോട് യേശു കല്പിക്കുന്നത്" നീ പൂർണ്ണനാകുവാൻ ഇച്ഛിക്കുന്നുവെങ്കിൽ നിനക്കുള്ളതൊക്കെയും വിറ്റു ദരിദ്രർക്കു കൊടുക്കുക" എന്ന്. അനിഷേധ്യമായ ഈ സത്യം കൂർത്തു മൂർത്തു മൂർച്ചയുള്ള കുന്തമുനപോലെ ചങ്കിൽ തറയ്ക്കുന്നതാണെങ്കിലും പ്രവർത്തി പഥത്തിലാക്കാൻ വിഷമം. യേശുവിന്റെ മാനവികതയുടെ വിപ്ലവ കാഹളമാണിത്. മനുഷ്യത്വത്തിന്റെ വികസനം മാനവികതയുടെ സ്വരരാഗതലങ്ങളെ സ്പന്ദിപ്പിക്കുമ്പോഴേ ഹൃദയഹാരിയായ സ്നേഹസംഗീതധാര ഇഴപിരിയാതെ വഴിഞ്ഞൊഴുകൂ. അപ്പോൾ മാത്രമേ ദാരിദ്ര്യവും, ചൂഷണവും, തൊഴിലില്ലായ്മയും സംഹാരനൃത്തമാടാതിരിക്കൂ. എന്നാൽ ജനങ്ങൾ ദരിദ്രരാണെങ്കിൽ സമൃദ്ധിയും ദാരിദ്ര്യമാണ്. വലിയവരും ചെറിയവരും തമ്മിലുള്ള നിമ്നോന്നാവസ്ഥയുടെ ഉയരവും ആഴവും ഭീകരമാകുമ്പോൾ ജീവിതവും സംസ്ക്കാരവും കൃത്രിമമാകുന്നു. അതു സാഹചര്യങ്ങൾക്കധിഷ്ഠിതമായി യുക്തിസഹമാകുമ്പോൾ സനാതന സത്യം തകിടം മറിയുകയും, അധികാരിയും ആരാച്ചാരും ഒരേ കുലത്തിൽ പെടുന്നവരായി ഭവിക്കുകയും ചെയ്യുന്നു. ഒരുപോലെ കൊലക്കയർ ഒരുക്കുന്നവരും, ഇഞ്ചിഞ്ചായി കൊല്ലുന്ന കുരിശിലേറ്റുന്നവരും. കൊള്ളാവുന്നവർക്കും കൊലചെയ്യാമെന്നുള്ളതിനുദാഹരണമാണല്ലോ ഹേരോദാവും, പീലാത്തോസും, ഹന്നാ കയ്യാഫാമാരും. അധികാരത്തിന്റെ തങ്കക്കത്തിയാൽ കഴുത്തറുത്തും കൊണ്ട് അഹങ്കാരത്തിന്റെ സ്വർണ്ണത്താക്കോലുകൊണ്ട് അന്യായത്തടങ്കലിന്റെ കൽത്തുറുങ്കു പൂട്ടുന്നവർ. ദാരിദ്ര്യവും, തൊഴിലില്ലായ്മയും, മൂല്യച്യുതിയും, കെടുകാര്യസ്ഥതയും അവസാനിക്കണമെന്നും, കൊള്ളരുതാത്തവരുടെ ഭരണം തുലയണമെന്നുമൊക്കെ ആത്മാർത്ഥമായി ആഗ്രഹിക്കുന്നവരുണ്ടെങ്കിലും, ആ

ആഗ്രഹങ്ങളോടൊപ്പം മരണവും തിരസ്കാരവും ആദിമുതലേ സംഭവിച്ചു കൊണ്ടേയിരിക്കുന്നു. നിഷ്കളങ്കനായ ഹാബേലിനെ കൊന്ന കായീന്റെ ഹൃദയഹാരിയായ കുറ്റബോധം, "എന്റെ കുറ്റം പൊറുപ്പാൻ കഴിയുന്നതിനേക്കാൾ വലിയതാകുന്നു" എന്ന ആത്മരോദനം ഉടയവനിൽ നിന്നും "കൊല്ലാവരം" നേടിയെടുത്തു. "കായീനെ" കാണുന്നവർ ആരും കൊല്ലാതിരിക്കേണ്ടതിന് യഹോവ അവന് ഒരു അടയാളം വച്ചു." മരുഭൂമിയിലെ ഉരുകുന്ന വേദനയുടെ നടുവിൽ സ്വഭർത്താവിന്റെയും, കുടുംബാംഗങ്ങളുടെയും തിരസ്ക്കാരത്തിന്റെ മലരിയിലും ചുഴിയിലും നീറിപ്പുകഞ്ഞുതീർന്ന വീണ കണ്ണീർകണങ്ങളുടെ മുമ്പിൽ ഉടയവൻ ഉച്ചരിച്ചു "ഇവനും വലിയ ജാതിയായിത്തീരും". കൊല്ലും കൊലയും, തട്ടിപ്പും വെട്ടിപ്പും, കള്ളത്തരങ്ങളും കൊള്ളത്തരങ്ങളും, കൈക്കൂലിയും കരിഞ്ചന്തയും, പീഢനവും താഡനവും പീഡിപ്പിക്കലും, ചൂഷണവും മോഷണവും എല്ലാം എല്ലാം "എന്തു?" എന്നു പ്രസക്തമല്ല. "എന്തിന്" എന്നതാണു പ്രധാനം. ഇവയെല്ലാം എന്തിനെല്ലാമോ ആവശ്യമാണ് എന്ന് ആരെങ്കിലുമൊക്കെ കരുതുന്നുണ്ടാവും. അവരെ സാമൂഹ്യദ്രോഹികളെന്നു മുദ്രകുത്തിയാലും കൂടുതൽ 'മാന്യന്മാരായി' സമൂഹത്തിന്റെ എടുപ്പുകളായി തിളങ്ങി വിളങ്ങി ശോഭിക്കുന്ന വിചിത്രകാഴ്ച സുലഭമാണ്. ശരിയല്ലേ? ഇതു തുടർന്നുകൊണ്ടേയിരിക്കുന്നു. അതു കൊണ്ടല്ലേ യേശു കല്പിച്ചത് "കളകളെ പിഴുതു കളയണ്ടാ അവ കൊയ്ത്തോളം വളരട്ടെ."

നന്മയുടെ വ്യാപനമാണ് തിന്മയുടെ നിരോധനത്തിനു നിദാനം. ഒരു കിണറ്റിലെ വെള്ളത്തിൽ പഞ്ചസാരയിട്ടു അതു മുഴുവൻ മധുരമാക്കുന്നതുപോലെയുള്ള ഏർപ്പാടല്ല ഇത്. കടൽ ഭിത്തികെട്ടി വെള്ളപ്പൊക്കത്തിൽ നിന്നും രക്ഷ നേടാം. കടലിൽ വെള്ളപ്പൊക്കമുണ്ടാക്കുന്നത് എന്നാലും തുടരും. കടൽ ഭിത്തിയുടെ പൊക്കവും കരുത്തുമാണ് വെള്ളപ്പൊക്കത്തെ തടഞ്ഞു നിർത്തുന്നത്. നമ്മുടെ ലക്ഷ്യം വെള്ളപ്പൊക്കത്തിന്റെ കെടുതികൾ അനുഭവിക്കുവാനിടവരരുത് എന്നു മാത്രമാണ്. അതിനു വേണ്ടിയാണ് കടൽ ഭിത്തി അല്ലാതെ കടലിൽ വെള്ളം പൊങ്ങുന്നതു തടയാനല്ല. സത്യം, നീതി, ന്യായം എന്നീ സുകൃതങ്ങളിലധിഷ്ഠിതമായ നന്മയും സാമൂഹ്യ നീതിയുമായ കൃത്യതയുള്ള ഏഫ കൊണ്ടുള്ള വ്യാപാര വ്യവഹാര വ്യാപനം അധാർമ്മികതയാകുന്ന ദുഷ്ടതയ്ക്കു തടയിടാൻ കഴിയും. അതിനു സാമൂഹ്യാവബോധത്തോടെയുള്ള അച്ചടക്കവും, യാഥാർത്ഥ്യബോധത്തോടെയുള്ള ആത്മാർത്ഥമായ പൊരുത്തപ്പെടലും ആവശ്യമാണ്. നമ്മുടെ ചുറ്റുമുള്ള യാഥാർത്ഥ്യങ്ങളായ സത്യങ്ങളെ അംഗീകരിച്ചാൽ "പാപം ചെയ്യാത്തവൻ കല്ലെറിയട്ടെ" എന്ന് യേശുക്രിസ്തു പറഞ്ഞിടത്ത് നാം എത്തിച്ചേരും. കൈയ്യിൽ കരുതിയിരിക്കുന്ന കല്ലുകൾ താഴെയിടുകയും യഥാർത്ഥ

ശേഷം 29-ാം പേജിൽ



## പള്ളി നർമ്മങ്ങൾ

### പള്ളിക്കൂദാശ

വല്ലപ്പോഴും പള്ളിയിൽ പോകുന്ന ഒരച്ചായൻ. സഹധർമ്മിണി അങ്ങനെയല്ലെങ്കിലും സ്ഥിരാംഗത്വം ഇല്ലാത്തതിനാൽ വല്ലപ്പോഴെങ്കിലും യാത്ര മുടക്കാറുണ്ട്. മക്കളുടെ പോക്കും വരവും കണക്കു തന്നെ. ഇവരുടെ ഒരു ഞായറാഴ്ച സംഭാഷണത്തിലേക്ക് ശ്രദ്ധ തിരിക്കാം.

ഇന്നെന്താ ഇച്ചായാ പള്ളിയിൽ പോയിട്ടു വരാൻ ഇത്രേം താമസിച്ചേ...

എടീ അത് പുതിയ അച്ചനല്ലാരുന്നോ

പുതിയ അച്ചന്റെ കുറുബാന നീട്ടമാണോ?

അല്ലെന്നേ പുതുതായി വന്നതല്ലേ അതുകൊണ്ടായിരിക്കാം അച്ചനിന്ന് പള്ളിമുഴുവനങ്ങ് കൂദാശ ചെയ്തു.

അതെന്നാ പുതുമയാ

ങ്ഹാ ആണെന്നേ!

പെന്തിക്കോസ്തിപ്പെരുന്നാളിന്റെ വെള്ളം തളിയ്ക്കൽ ശുശ്രൂഷ കണ്ട അച്ചായൻ പള്ളി ശുദ്ധീകരണമാണെന്ന് ധരിച്ചു വശായത്രേ!

* * * *

### ഒരു 'സ്ത്രീ ശക്തി' മീറ്റിംഗ്

മേപ്പടി സ്വഭാവമുള്ള മറ്റൊരു വിരുതൻ ഓഫീസിലെത്തി ഭവ്യതയോടെ അറിയിക്കുന്നു

മത്തായിച്ചാ അവളു കിടന്നു വഴക്കുണ്ടാക്കുന്നു. ഞങ്ങടെ വീട്ടിലും ഒരു 'സ്ത്രീ ശക്തീ'ടെ മീറ്റിംഗ് വയ്ക്കണം. അത് പള്ളീല് വിളിച്ചു പറേം വേണം.

മത്തായിച്ചൻ കണ്ണു തുറിച്ച് വിശദാംശങ്ങൾ അന്വേഷിച്ചപ്പോഴാണ് വിവരങ്ങൾ പിടികിട്ടിയത് മർത്തമറിയം സമാജത്തിന് അങ്ങനെയുമൊരു വിവക്ഷയുണ്ടത്രേ! ഉ.പൂ (ഉപചാര പൂർവ്വം) ഗൃഹനാഥൻ

**– ഫാ. തോമസ് പി. മുകളിൽ**

**അയച്ചു തരൂ...**

*നിങ്ങൾക്കുമില്ലേ ഇങ്ങനെ ചില അനുഭവങ്ങൾ? പള്ളിനർമ്മങ്ങളോ, ആശയങ്ങളോ അയച്ചു തരിക.*

*വിലാസം:*

**എഡിറ്റർ, മലങ്കരസഭ മാസിക,**
**ദേവലോകം, കോട്ടയം-38**

ഗീവർഗീസ് ചാണ്ടപ്പിള്ള, ന്യൂജേഴ്സി

# വിശുദ്ധ ദിവസം തെളിഞ്ഞ ചിത്രം



നിമിഷങ്ങൾക്കുള്ളിൽ രൂപം തെളിഞ്ഞ് നമ്മുടെ കർത്താവ് ഗദ്സമന തോട്ടത്തിൽ പ്രാർത്ഥിക്കുന്ന മനോഹരമായ ഒരു ചിത്രമായി മാറി.

**1994** ലെ ഒരു ഞായറാഴ്ച. അന്ന് ഞാൻ ഏറെ ആരാധനയോടെ അനുസ്മരിക്കുന്ന കാലം ചെയ്ത പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ ഞാൻ അംഗമായിരിക്കുന്ന ഇടവകയിൽ ആഘോഷിക്കുകയാണ്. പതിവുപോലെ ആ ദിവസം പള്ളിയിൽ പെരുന്നാൾ ചടങ്ങു കഴിഞ്ഞാൽ എന്റെ വകയായിരിക്കും നേർച്ച. നേർച്ചയ്ക്കുള്ള സദ്യവട്ടങ്ങളൊക്കെ ഒരുക്കി കുളിയും കഴിഞ്ഞ് വീണ്ടും ഞാൻ അടുക്കളയിലെത്തി. സദ്യ കരുതിയിരിക്കുന്ന ട്രേകൾ അടുക്കി കാറിൽ എത്തിക്കുകയായിരുന്നു എന്റെ ലക്ഷ്യം. അപ്പോഴതാ അടുക്കളയിലെ ഡിഷ്വാഷറിന്റെ ഡോറിൽ ഒരു ചിത്രം തെളിഞ്ഞുവരുന്നു. നിമിഷങ്ങൾക്കുള്ളിൽ രൂപം തെളിഞ്ഞ് നമ്മുടെ കർത്താവ് ഗദ്സമന തോട്ടത്തിൽ പ്രാർത്ഥിക്കുന്ന മനോഹരമായ ഒരു ചിത്രമായി മാറി. പെട്ടെന്ന് ഞാൻ കണ്ണുതിരുമ്മി ചുറ്റും ഒന്നു പരതി. അടുക്കളയിൽ തൂക്കിയിട്ടുള്ള ചിത്രത്തിന്റെ പ്രതിഫലനമാണോ എന്നറിയാൻ. പെട്ടെന്നാണ് എനിക്ക് ഓർമ്മ വന്നത്...... എന്റെ വീട്ടിൽ അത്തരമൊരു ചിത്രമേ ഇല്ല എന്ന്. ആ ഓർമ്മ എന്നെ ഏറെ വിഹ്വലനാക്കി. പെട്ടെന്ന് ഞാൻ സ്വയം മറന്ന് മുകളിലത്തെ നിലയിൽ പള്ളിയിൽ പോകുവാൻ ഒരുങ്ങുന്ന എന്റെ കുടുംബത്തെ മുഴുവനും വിളിച്ചുകൂട്ടി. എന്റെ അസാധാരണമായശബ്ദം കേട്ട് ആദ്യം ഓടിയെത്തിയത് എന്റെ സഹോദരന്റെ മക്കളായ റജിയും, നിധിയുമാണ്. ഞാൻ എന്തെങ്കിലും പറയും മുമ്പുതന്നെ അവരും ആ ചിത്രം കണ്ടു.

ഓ......എന്റെ ദൈവമേ...... ഇത് യേശുക്രിസ്തുവാണല്ലോ........ കുട്ടികളും ആശ്ചര്യത്തിൽ വിളിച്ചുപറയുന്നത് കേട്ടാണ് എന്റെ ഭാര്യ കുഞ്ഞമ്മയും സഹോദരൻ ജോർജുകുട്ടിയും ഭാര്യ രമണിയും താഴേക്കോടിയെത്തിയത്. അവരും തികച്ചും ശോഭയാർന്ന ആ ചിത്രം കണ്ടു. സ്തബ്ദരായി നില്ക്കുമ്പോൾ ആ കാഴ്ച നിശ്ശേഷം ഞങ്ങളുടെ കൺമുന്നിൽ നിന്ന് മറഞ്ഞുപോയി. അല്പനേരം കഴിഞ്ഞാണ് ഞങ്ങൾ സ്വബോധം വീണ്ടെടുത്തത് അഞ്ചുമിനിട്ടോളം ആ ചിത്രം തികച്ചും ശോഭയോടെ ഡിഷ്വാഷറിന്റെ ഡോറിൽ തെളിഞ്ഞു നിന്നത് ഞങ്ങൾക്ക് എല്ലാവർക്കും ഒരുപോലെ ദൃശ്യമായിരുന്നു.

ഓ........ എന്റെ ദൈവമേ നിന്നെ ഞങ്ങൾ കണ്ടുവല്ലോ....... എന്തൊരു ഭാഗ്യം ഞാൻ ചിന്തിച്ചു. പിന്നെ എന്റെ മനസ്സിൽ കടന്നുവന്ന ഏക ചിന്ത, ബാവായുടെ ഓർമ്മപ്പെരുന്നാളിൽ ഈ കാഴ്ച അദ്ദേഹം ഒരു പരിശുദ്ധനായിരുന്നു എന്ന് എന്നെ അറിയിക്കുവാനായിരുന്നു എന്നാണ്. ഇന്നും ഞാൻ അങ്ങനെ തന്നെ വിശ്വസിക്കുന്നു.

സഭാ വഴക്കുകൾ കൊടുമ്പിരി കൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ് ബാവാ സഭയുടെ ചുക്കാൻ പിടിക്കാൻ നിയോഗിതനായത്. സഭയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെടുവാൻ അദ്ദേഹം ദിനംപ്രതി കണ്ണീരൊഴുക്കിയിരുന്നു. 1958ൽ ആ സമാധാനം അദ്ദേഹത്തെ തേടിയെത്തുകയും ചെയ്തു. ഭക്തനായ ഒരു മനുഷ്യനെ ദൈവം കടാക്ഷിച്ചതങ്ങനെയാണ്. കൈവന്ന സമാധാനം ദർശിച്ചുകൊണ്ടാണ് അദ്ദേഹം ദൈവത്തിന്റെ ഇടങ്ങളിലേക്ക് കരേറിയതും. വ്യക്തിപരമായി ഞാൻ അദ്ദേഹത്തോട് ഏറെ കടപ്പെട്ടിരിക്കുന്നു. കുണ്ടറയിൽ ജനിച്ചുവളർന്ന ഞാൻ കോളജ് വിദ്യാഭ്യാസത്തിന് കടന്നുവരാൻ കാരണമായത് പരിശുദ്ധ

ബാവായുടെ കടാക്ഷം കൊണ്ടാണ്. അന്ന് മൂന്നു കോളജുകൾ മാത്രമെ കേരളത്തിലുള്ളൂ. കോട്ടയം പഴയസെമിനാരിയിൽ താമസിച്ച് സി. എം.എസ് കോളജിൽ ചേരുവാൻ അദ്ദേഹം എന്നെ അനുവദിച്ചു. അത്രകണ്ടായിരുന്നു ആ സ്നേഹം. പിന്നീട് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിലും തുടർന്നു പഠിക്കുവാൻ അദ്ദേഹം തന്നെ ഒത്താശ ചെയ്തു. കോട്ടയം പഴയസെമിനാരിയിലെ താമസക്കാലം ഇന്ന് ഓർമ്മിക്കുമ്പോൾ ഭാഗ്യകാലമായിരുന്നു എന്നു പറയുവാൻ കഴിയും. ഇന്നത്തെ സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായോടും (അന്ന് സി.റ്റി.തോമസ് ശെമ്മാശൻ) കാലം ചെയ്ത സഖറിയാ മാർ ദിവന്നാസ്യോസ് തിരുമേനിയോടും (അന്ന് സി.സഖറിയാ ശെമ്മാശൻ) സഭാകവി സി.പി. ചാണ്ടി സാറിനോടും ഒപ്പമായിരുന്നു എനിക്ക് മുറി പങ്കിടുവാൻ ദൈവം അവസരം ഒരുക്കിയത്. ചാണ്ടിസാർ മുറിയുടെ ഒരു മൂലയിൽ പുല്പായിട്ട് അതിലിരുന്നാണ് ഇന്നു നാം ആരാധനയ്ക്ക് ഉപയോഗിക്കുന്ന പാട്ടുകൾ എഴുതിയിരുന്നത്. ഭാവിയിൽ സഭയെ നയിക്കാൻ ദൈവം തെരഞ്ഞെടുത്ത ഈ ശെമ്മാശന്മാരോടൊപ്പമായിരുന്നു ഞാൻ ചുങ്കം വഴി കോളജിലേക്ക് നടന്നതും തിരികെ വന്നതും. എല്ലാം ഓർമ്മിക്കുമ്പോൾ അസുലഭമായ ത്യാഗത്തിന്റെ നാളുകൾ. 1951-ൽ എത്യോപ്യയിൽ ഒരദ്ധ്യാപകനായി ഉദ്യോഗം ലഭിച്ചപ്പോൾ കുറിച്ചി ബാവാ എന്നറിയപ്പെടുന്ന പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാഏറെ സന്തോഷിച്ചിരുന്നു. അനുഗ്രഹങ്ങൾ പകർന്നാണ് എന്നെ യാത്രയയച്ചതും. 1960ൽ ഞാൻ വിവാഹത്തിനായി മടങ്ങിയെത്തി. അന്ന് ബാവാ വാർദ്ധക്യ ക്ഷീണത്താൽ യാത്രകൾ ഒഴിവാക്കിയിരുന്ന കാലമാണ്. ഞാൻ അദ്ദേഹത്തെ ചെന്ന് കണ്ട് കൈമുത്തി വിവാഹക്കാര്യംഅറിയിച്ചു, നടത്തി തരണമെന്ന് അപേക്ഷിച്ചു. അദ്ദേഹം കുണ്ടറപ്പള്ളിയിലെത്തി വിവാഹം ആശീർവദിച്ചു എന്നുമാത്രമല്ല വൈദികർ ചെയ്യുന്ന മിന്നു വാഴ്ത്തി പിടിച്ചുതരികതന്നെ ചെയ്തത് കണ്ട് അന്ന് ദേവലോകം അരമന മാനേജരായിരുന്ന ടി.സി. ജേക്കബച്ചൻ പറഞ്ഞു "ചാണ്ടപ്പിള്ളേ കുണ്ടറയ്ക്കുള്ള യാത്രതന്നെ എനിക്കു വിശ്വസിക്കാനാവുന്നില്ല......എന്തൊരു സ്നേഹമാടോ ബാവായ്ക്ക് തന്നോട്..... മിന്നുപിടിച്ചു തന്നതും തനിക്കു മാത്രം സ്വന്തം" ബാവായെക്കുറിച്ച് ഇന്ന് എനിക്ക് ഊഷ്മളമായ ഓർമ്മകൾ മാത്രം. അദ്ദേഹത്തിന്റെ ഓർമ്മദിനങ്ങൾ എന്റെആഘോഷദിനങ്ങളാണ്. അന്നെല്ലാം ഞാൻ കൂടി വരുന്നപള്ളികളിൽ നേർച്ചയൊരുക്കുന്നതിന് മറ്റാർക്കും വിട്ടുകൊടുക്കാറുമില്ല. അമേരിക്കയിലെത്തിയപ്പോഴും ആ പതിവ് ഞാൻ തുടർന്നു വരുന്നു. ഇങ്ങനെയൊരു ദിനത്തിൽ കർത്താവ് ഞങ്ങൾക്കു മുന്നിൽ ഒരത്ഭുതമായി തെളിഞ്ഞു

വന്നതെന്തിനാണ്. എനിക്ക് മറുപടികളേ ഉള്ളൂ. കർത്താവിന് പ്രിയങ്കരനായ പരിശുദ്ധ ബാവായ്ക്ക് പരിശുദ്ധിയുടെ പരിവേഷമുണ്ടെന്ന് എന്നെ അറിയിക്കുക. തിരുവചനത്തിന്റെ താളുകളിൽ എഴുതിയിരിക്കുന്ന ഗദ്സമനയിലെ പ്രാർത്ഥന ഒരു ചരിത്രസത്യമായിരുന്നു എന്ന് വെളിപ്പെടുത്തുക. അർഹനല്ലെങ്കിലും എനിക്കതിനുള്ള ഭാഗ്യം ഉണ്ടായി.

❖

കവിത

# നവവർഷം

- ഫാ. മാത്യൂസ് വാഴക്കുന്നം

നവവർഷമെത്തീനറുമലർതൂകി നാം
വരവേല്ക്കവേണം വരുന്നകാലത്തെയും
കൊഴിഞ്ഞുപോം നാളുകൾ പാഠങ്ങളല്ലയോ
കാലത്തുടർച്ചതന്നിന്ധനമല്ലയോ
വന്നോരനുഭവമെല്ലാം ഗുരുക്കളായ്
നിന്നു പഠിപ്പിച്ചതൊക്കെയുമോർത്തു നാം
കൊള്ളേണ്ടതൊക്കെയും കൊണ്ടതിൻ ശേഷമായ്
തള്ളേണ്ടതൊക്കെയും തള്ളിക്കളയുവിൻ
നല്ലമനസ്സങ്ങൊരുക്കിക്കുതിക്കണം
മുന്നിൽ വിശാലമാം കാലത്തിൻ വീഥിയിൽ
ദൈവം നടത്തിയെന്നുള്ളൊരു വാക്കിനാൽ
ദൈവം നടത്തുമെന്നുള്ളയുറപ്പിനാൽ
നന്ദിനിറഞ്ഞോരു മാനസമോടെ നാം
നന്നായ് നടന്നുതുടങ്ങുകീ പുലരിയിൽ
അന്ധകാരത്തിന്റെ യംശമീപാതയിൽ
അങ്ങിങ്ങുവീണു കിടക്കുന്ന കാഴ്ചകൾ
തെല്ലും ഭയാശങ്കയുള്ളിൽ നിറയ്ക്കാതെ
നീതിതൻ സൂര്യനിലാശ്രയം വയ്ക്കുവിൻ
അവനിയിലനുദിനം നമ്മുടെ ജീവിതം
ശുഭകരമായിത്തുടർന്നുപോയീടുവാൻ
പരമപിതാവിന്റെ കൈവേലയായ നാം
താതനൊത്തീടും പ്രവർത്തികൾ ചെയ്യണം
കദനഭാരങ്ങൾ കടംകൊൾകവേണ്ട നാം -
കനിവുള്ള നാഥനടുത്തായി നില്ക്കയാൽ
പുതിയ പ്രതീക്ഷയുണർത്തുമിപ്പുലരിയിൽ
കുതികൊൾക നവവർഷ നന്മയിലേക്കു നാം

പ്രൊഫ. കെ. സി. ജോർജ്ജ്,
മാനേജിംഗ് കമ്മറ്റി മെമ്പർ



# ചില തെരഞ്ഞെടുപ്പു നിർദ്ദേശങ്ങൾ

ഉറച്ച **സഭാവിശ്വാസവും സ്വഭാവശുദ്ധി**യുള്ള വ്യക്തികളെ ഈ സ്ഥാനങ്ങളിലേക്ക് **കണ്ടുപിടിക്കുവാ**നുള്ള ശ്രമം ഉണ്ടാകണം.

**2002** മാർച്ചിൽ തിരഞ്ഞെടുക്കപ്പെട്ട മലങ്കര സുറിയാനി അസോസിയേഷന്റെ കാലാവധി 2007 മാർച്ച് 20-ന് അവസാനിക്കുകയാണല്ലോ. പുതിയ അസോസിയേഷൻ 2007 മാർച്ച് 21-ന് സമ്മേളിക്കുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭയുടെ അടുത്ത 5 വർഷത്തേക്കുള്ള വൈദിക അത്മായ ട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പും നടക്കും. പ്രസ്തുത സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കപ്പെടുന്നവരെക്കുറിച്ച് സഭാ മക്കൾക്ക് പൊതുവെയും അസോസിയേഷൻ അംഗങ്ങൾക്ക് പ്രത്യേകിച്ചും വ്യക്തമായ കാഴ്ചപ്പാട് ഉണ്ടാകേണ്ടത് അത്യാവശ്യമാണ്. 21-ാം നൂറ്റാണ്ടിൽ സഭയ്ക്ക് ധീരമായ നേതൃത്വം കൊടുക്കുവാനും പ്രതിസന്ധികളിൽ പതറാതെ പിതാക്കന്മാരെ പിന്തുണയ്ക്കുവാനും പ്രാപ്തിയുള്ളവരായിരിക്കണം.

ഇതുവരെയുള്ള മലങ്കര സഭയുടെ ചരിത്രം പരിശോധിച്ചാൽ നല്ല വിദ്യാഭ്യാസ യോഗ്യതയും, നേതൃഗുണവും ഉറച്ച സഭാവിശ്വാസവും ഉള്ള ബഹുമാന്യ വ്യക്തികളാണ് ഈ സ്ഥാനങ്ങൾ അലങ്കരിച്ചിരുന്നത് എന്നു കാണാം. ഇക്കാര്യത്തിൽ വിട്ടുവീഴ്ചകളൊന്നും പാടില്ല പ്രസ്തുത സ്ഥാനങ്ങളിലേക്ക് നിർദ്ദേശിക്കപ്പെടുന്നവർക്ക് ആവശ്യമായ മിനിമം വിദ്യാഭ്യാസ യോഗ്യത മാനദണ്ഡങ്ങൾ രൂപീകരിക്കുമ്പോൾ ശ്രദ്ധിക്കുമെന്ന് വിശ്വസിക്കുന്നു.

പ്രായപരിധി മറ്റൊരു ഘടകമാണ് നിയുക്ത കാതോലിക്കാ ബാവാ തെരഞ്ഞെടുപ്പിൽ സ്വീകരിച്ച അതേ മാനദണ്ഡം ഇക്കാര്യത്തിലും സ്വീകരിക്കാവുന്നതാണ്. ഊർജ്ജ സ്വലമായ നേതൃത്വമാണ് സഭക്കിന്നാവശ്യം.

മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മറ്റിയിലും വിവിധ മേഖലകളിലും ചുരുങ്ങിയത് 10 വർഷമെങ്കിലും പ്രവർത്തനപരിചയം വൈദീക, അത്മായ ട്രസ്റ്റി സ്ഥാനത്തേക്ക് പരിഗണിക്കപ്പെടുന്നത് അഭികാമ്യം ആയിരിക്കും. ഇപ്രകാരമുള്ള പ്രവർത്തന പരിചയം നമ്മുടെ സഭയുടെ വളർച്ചയ്ക്കും പുരോഗതിക്കും സഹായകരമാകും എന്നതിന് രണ്ടുപക്ഷമില്ല.

ഉറച്ച സഭാവിശ്വാസവും സ്വഭാവശുദ്ധിയുള്ള വ്യക്തികളെ ഈ സ്ഥാനങ്ങളിലേക്ക് കണ്ടുപിടിക്കുവാനുള്ള ശ്രമം ഉണ്ടാകണം. അപ്രകാരം അർഹരായവ്യക്തികളെ തെരഞ്ഞെടുക്കുവാൻ മലങ്കര അസോസിയേഷന് സാധിക്കുമെന്ന് ഉറച്ച് വിശ്വസിക്കുന്നു.

പരിശുദ്ധ സഭയുടെ പൊതു വിഷയങ്ങളിൽ മുൻകാലങ്ങളിലുള്ള പങ്കാളിത്തവും, അനുഭവസമ്പത്തും നേതൃത്വവും ട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പിൽ ഒരു മുഖ്യഘടകമാകണം. കേരളത്തിനകത്തും പുറത്തും സഭയുടെ പ്രതിസന്ധികളിൽ ധീരതയോടെ പ്രവർത്തിക്കുകയും പ. കാതോലിക്കാബാവാമാരുടെയും മറ്റു പിതാക്കന്മാരുടെയും കരങ്ങൾക്ക് എന്നും ശക്തി പകർന്നിട്ടുള്ള വ്യക്തിത്വങ്ങളെ ഈ സ്ഥാനങ്ങളിലേക്ക് കൊണ്ടുവരുവാൻ നിഷ്കർഷിക്കണം.

അതോടൊപ്പം തന്നെ വൈദിക, അത്മായ ട്രസ്റ്റികളേയും സഭാസെക്രട്ടറിയെയും തെരഞ്ഞെടു ക്കുമ്പോൾ പ്രാദേശികമായ ഒരു സമവായം ഉണ്ടാക്കുവാൻ സാധിച്ചാൽ അതു മലങ്കരസഭാ അസോസിയേഷന്റെ ചരിത്രത്തിലെ ഒരു പൊൻതൂവലായിരിക്കും. വൈദിക ട്രസ്റ്റിയും അത്മായ ട്രസ്റ്റിയും സഭാ സെക്രട്ടറിയും ഒരേ മേഖലകളിൽ നിന്ന് മാത്രം വരാതെ തെക്കൻ ഭദ്രാസനങ്ങളിൽ നിന്നും മദ്ധ്യഭദ്രാസനങ്ങളിൽനിന്നും വടക്കൻ ഭദ്രാസനങ്ങളിൽ നിന്നും ഈ സ്ഥാനീയർ തെരഞ്ഞെടുക്കപ്പെടുന്നത് മലങ്കര ഓർത്തഡോക്സ് സഭയുടെ കെട്ടുറപ്പിനും വളർച്ചക്കും സഹായകരമാകും. ❖

ഡോ. കെ. റ്റി. തോമസ്

# സ്നാനത്തെക്കുറിച്ച്, വീണ്ടും വിശ്വാസികളേ

> ശിശുസ്നാനം ശ്ലീഹന്മാരുടെ കാലം മുതൽ ഉണ്ടായിരുന്നു എന്ന് വിചാരിക്കുന്നതിൽ അതിശയോക്തി ഒട്ടും തന്നെ വേണ്ട. വി. ഇറേനിയൂസ് (എ.ഡി. 140-205) ഇങ്ങനെ പറയുന്നു "ശിശുക്കളും ബാലന്മാരും യുവാക്കളും വൃദ്ധരും ക്രിസ്തുവിൽ വീണ്ടും ജനിക്കണം". വി. ഒറിജൻ (എ.ഡി. 185-255) ഇങ്ങനെ പറയുന്നു "കുട്ടികൾക്കു പോലും സ്നാനം കൊടുക്കണമെന്നുള്ള പാരമ്പര്യം തിരുസഭയ്ക്ക് ശ്ലീഹന്മാരിൽ നിന്നും ലഭിച്ചു."

സത്യവിശ്വാസികളുടെ ഇടയിൽ വിഷവിത്തുക്കൾ വിതയ്ക്കുകയും പൗരാണിക സഭാ പാരമ്പര്യത്തിൽ നിന്നും ആളുകളെ വശീകരിച്ചു കൊണ്ടു പോകുകയും ചെയ്യുന്നവർ ചോദിക്കുന്ന ഒരു ചോദ്യമുണ്ട്. ശിശുസ്നാനമോ വിശ്വാസ സ്നാനമോ നിങ്ങൾ ഏറ്റത്? അവരതിന് ഉപയോഗിക്കുന്ന വചനം ഇതാണ് "വിശ്വസിക്കുകയും സ്നാനമേല്ക്കുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും. വിശ്വസിക്കാത്തവൻ ശിക്ഷാ വിധിക്ക് യോഗ്യനായിത്തീരും" (മർക്കോ. 16:16). ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധത്തെ വി. പൗലോസ് ശ്ലീഹാ വിശേഷിപ്പിക്കുന്നത് ഇങ്ങനെയാണ്. "മണവാളനും മണവാട്ടിയും" (എഫേ. 5:32), "ശിരസ്സും ശരീരവും" (എഫേ. 4:12-16), അടിസ്ഥാന ശിലയും (1 കൊരി. 3:11) തൂണുകളുമായും (ഗലാ. 2:9) ആണ്. ഒരു വിധത്തിലും വേർപ്പെടുത്താനാവാത്ത ബന്ധമാണ് ക്രിസ്തുവും സഭയും തമ്മിലുള്ളത്, ഈ രക്ഷാകര പദ്ധതി തന്നെ സഭയും തുടർന്നു കൊണ്ടിരിക്കുന്നു.

ക്രിസ്തുനാഥൻ തന്റെ പീഢാനുഭവത്തിന്റെ തലേ രാത്രിയിൽ ഇങ്ങനെ പ്രാർത്ഥിച്ചു. "പിതാവേ അങ്ങ് എന്നെ ലോകത്തിലേക്ക് അയച്ചിരിക്കുന്നു." (യോഹ. 17:18). മനുഷ്യരക്ഷയ്ക്ക് വേണ്ടിയുള്ള ഈ ദൗത്യം ലോകാവസാനം വരെ തുടരാനാണ് ക്രിസ്തു തന്റെ ശിഷ്യന്മാരോട് കല്പിച്ചത്. തന്റെ കുരിശു മരണത്തിന് ശേഷം 40 ദിവസത്തോളം യേശു തന്റെ ശിഷ്യന്മാരുടെ ഇടയിൽ പ്രത്യക്ഷനായി ദൈവരാജ്യത്തെക്കുറിച്ച് അവരെ പഠിപ്പിച്ചു. (അ. പ്ര. 1:2,3). ഇതിനെക്കുറിച്ചൊന്നും ബൈബിളിൽ പ്രതിപാദിച്ചിട്ടില്ല.

ക്രിസ്തുനാഥൻ തന്റെ സ്വർഗ്ഗാരോഹണത്തിന് മുമ്പ് ശിഷ്യന്മാർക്ക് നല്കിയ നിർദ്ദേശം ശ്രദ്ധിക്കുക" സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള എല്ലാ അധികാരവും എനിക്ക് നല്കപ്പെട്ടിരിക്കുന്നു. ആകയാൽ നിങ്ങൾ പോയി എല്ലാ ജനങ്ങളേയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റേയും പുത്രന്റേയും പരിശുദ്ധാത്മാവിന്റേയും നാമത്തിൽ അവർക്ക് സ്നാനം നൽകുവിൻ. ഞാൻ നിങ്ങളോട് കല്പിച്ചവയെല്ലാം അനുസരിക്കുവാൻ അവരെ പഠിപ്പിക്കുവിൻ. യുഗാന്ത്യം വരെ ഞാൻ എന്നും നിങ്ങളോടു കൂടെ ഇരിക്കും". (മത്തായി 28:18-20)

ശിശുക്കളെ സ്നാനപ്പെടുത്തരുതെന്ന് ഒരു നിർദ്ദേശവും കർത്താവ് നല്കിയതായി ബൈബിളിൽ കാണുന്നില്ല. ആദിമകാലം മുതലെ ശിശുസ്നാനം സഭയിൽ ഉണ്ടായിരുന്നു. ആദിമ ക്രിസ്ത്യാനികൾ തങ്ങളുടെ സത്യവിശ്വാസവും ശ്ലൈഹിക പാരമ്പര്യവും കലർപ്പില്ലാതെ കാത്തുസൂക്ഷിച്ചവരാണ്. ഇന്ന് വിശ്വാസികൾ ഏറ്റു പറയുന്ന നിഖ്യാ വിശ്വാസ പ്രമാണം, എ.ഡി. 325-ൽ വിളിച്ചുകൂട്ടിയ സാർവ്വത്രിക സുന്നഹദോസ് അംഗീകരിച്ചതാണ്. ഈ രേഖയിൽ "കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു." എന്നു പറയുന്നുണ്ട്. ഇത് നിഷേധിക്കുന്നവർക്ക് കർത്താവ് സ്ഥാപിച്ചതും ശിഷ്യന്മാർ തുടർന്ന് പ്രചരിപ്പിച്ചതുമായ സത്യ സഭയിൽ സ്ഥാനം



എവിടെ? കർത്താവ് തന്റെ ശിഷ്യന്മാരെ പഠിപ്പിച്ച കർത്തൃപ്രാർത്ഥന "സ്വർഗ്ഗസ്ഥനായ പിതാവെ..." എന്നത് എല്ലാ എപ്പിസ്ക്കോപ്പൽ സഭകളും ഏറ്റുപറയുമ്പോൾ അതുപോലും പറയാൻ കൂട്ടാക്കാത്തവർക്ക് ക്രിസ്തു ശിഷ്യന്മാരെന്ന് അഭിമാനിക്കാൻ കഴിയുന്നതെങ്ങനെ?

ശിശുസ്നാനം ശ്ലീഹന്മാരുടെ കാലം മുതലെ ഉണ്ടായിരുന്നു എന്ന് വിചാരിക്കുന്നതിൽ അതിശയോക്തി ഒട്ടും തന്നെ വേണ്ട. വി. ഇറേനിയൂസ് (എ.ഡി. 140-205) ഇങ്ങനെ പറയുന്നു "ശിശുക്കളും ബാലന്മാരും യുവാക്കളും വൃദ്ധരും ക്രിസ്തുവിൽ വീണ്ടും ജനിക്കണം". വി. ഒറിജൻ (എ.ഡി. 185-255) ഇങ്ങനെ പറയുന്നു "കുട്ടികൾക്കു പോലും സ്നാനം കൊടുക്കണമെന്നുള്ള പാരമ്പര്യം തിരുസഭയ്ക്ക് ശ്ലീഹന്മാരിൽ നിന്നും ലഭിച്ചു."

19 നൂറ്റാണ്ടുകളായി സഭ അനുഷ്ഠിച്ചു പോരുന്ന ഈ പാരമ്പര്യം തെറ്റാണെന്ന് 20-ാം നൂറ്റാണ്ടിൽ ആരെങ്കിലും പറഞ്ഞാൽ അതെങ്ങനെ അംഗീകരിക്കപ്പെടും. ഇക്കൂട്ടരെപ്പറ്റി ക്രിസ്തുയേശു മുൻകൂട്ടി പ്രവചിച്ചിരിക്കുന്നത് ശ്രദ്ധിക്കുക "നിരവധി വ്യാജ പ്രവാചകന്മാർ പ്രത്യക്ഷപ്പെട്ട് അനേകരെ വഴിതെറ്റിക്കും" (മത്തായി 24:11). "ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ തടയരുത്" (മർക്കോ. 10:14) എന്നരുളിയ കർത്താവ് ശിശുക്കൾക്ക് സ്നാനം നിഷേധിച്ചു എന്നു കരുതുവാൻ സാമാന്യ ബുദ്ധിയുള്ളവർക്ക് സാധ്യമല്ല. "ജലത്താലും ആത്മാവിനാലും വീണ്ടും ജനിക്കുന്നില്ലെങ്കിൽ ഒരുവനും ദൈവരാജ്യത്തിൽ പ്രവേശിക്കുക സാദ്ധ്യമല്ല." (യോഹ. 3:5) ഈ വചനം വെളിവാക്കുന്നത് സ്നാനത്തിൽ നിന്ന് ആരെയും (ശിശുക്കൾ ഉൾപ്പെടെ) ഒഴിവാക്കിയിട്ടില്ലെന്നാണ്.

ദൈവിക ജീവനിലുള്ള പങ്കാളിത്തത്തിന് പ്രായപരിധിയെന്ന കടമ്പ സൃഷ്ടിച്ച് ശിശുക്കളുടെ അവകാശം കവർന്നെടുക്കുന്നവർ സൂക്ഷിക്കേണ്ട ഒരു വചനമുണ്ട് "ഈ ചെറിയവരിൽ ഒരുവന് ഇടർച്ച വരുത്തുന്നവരുടെ" ഗണത്തിൽപ്പെട്ട് കർത്താവ് പറഞ്ഞ ശിക്ഷയ്ക്ക് (മർക്കോ. 9:42) അർഹനായിത്തീരും. അ. പ്ര. 16:15, 18:8, 16:14,15, 1 കൊരി. 1:16 എന്നീ വാക്യങ്ങളിൽ കുടുംബം മുഴുവനും സ്നാനപ്പെട്ടതായി പറയുമ്പോൾ, ശിശുക്കളെ ഒഴിച്ചായിരുന്നു എന്ന ഒരു സൂചന പോലും കാണ്മാനില്ല. എന്നാൽ സ്നാനത്തെപ്പറ്റി വി. പത്രോസ് പറയുന്നതിപ്രകാരമാണ്. "ഈ വാഗ്ദാനം നിങ്ങൾക്കും നിങ്ങളുടെ സന്താനങ്ങൾക്കും ദൈവമായ കർത്താവ് തന്റെ അടുക്കലേക്കു വിളിക്കുന്ന എല്ലാവർക്കും ഉള്ളതാണ്. (അ. പ്ര. 2:39) അത് ശിശുക്കളെ ഒഴിച്ചു നിർത്തിയാണെന്ന് എങ്ങനെ പറയാൻ കഴിയും.

ആഴമുള്ള വെള്ളത്തിൽ മുങ്ങിയെങ്കിലെ സ്നാനം സാധുവാകൂ എന്ന് ശഠിക്കുന്ന പെന്തിക്കോസ്തുകാർ ബാഹ്യമായ കർമ്മാനുഷ്ഠാനങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകുകയാണ് ചെയ്യുന്നത്. എന്നാൽ സത്യം എന്താണ്? "ജ്ഞാനസ്നാനം നിങ്ങളുടെ ശരീരത്തിലെ മാലിന്യത്തിന്റെ നിർമാർജ്ജനമല്ല. മറിച്ച്, ശുദ്ധ മനസ്സാക്ഷിക്കായി യേശുക്രിസ്തുവിന്റെ ഉത്ഥാനം വഴി ദൈവത്തോട് നടത്തുന്ന പ്രാർത്ഥനയാണ് (1 പത്രോ. 3:21). നിന്റെ സഹോദരൻ ഹാബേൽ എവിടെ എന്ന് ചോദിക്കുന്ന ദൈവത്തോട് കായേന്റെ മറുപടി ഇങ്ങനെയാണ്" ഞാൻ എന്റെ സഹോദരന്റെ കാവൽക്കാരനാണോ" (ഉല്പ. 4:9). ഇതേ ചോദ്യം വേറൊരു രൂപത്തിൽ നമുക്ക് പരിശോധിക്കാം. തന്റെ മക്കൾ രക്ഷിക്കപ്പെട്ട് സ്നാനമേറ്റു സഭയോട് ചേരണമെങ്കിൽ, "അവർ പ്രായപൂർത്തിയായി വരുമ്പോൾ സ്വയം തോന്നുന്നെങ്കിൽ അങ്ങനെ സ്നാനം ഏൽക്കട്ടെ" എന്ന് പറഞ്ഞ് കൈ ഒഴിയുവാൻ ഏത് മാതാപിതാക്കൾ തയ്യാറാകും. ദൈവം ഏതായാലും ഈ ചിന്താഗതിയെ അംഗീകരിക്കില്ലെന്നുള്ളതിന്റെ തെളിവാണ് കായേനോട് ചോദിച്ച ആ ചോദ്യം "എവിടെ നിന്റെ സഹോദരൻ ഹാബേൽ"

തിരിച്ചറിവില്ലാത്ത ശിശുവിന് വേണ്ടി, അവന്റെ സ്ഥാനത്ത് പകരക്കാരനായി നിന്ന് വിശ്വാസ പ്രഖ്യാപനം നടത്തി, അവനെ ക്രിസ്തുവിന്റെ സഭയാകുന്ന ശരീരത്തിലെ അംഗമാക്കി മാറ്റുന്ന പ്രവർത്തി ശ്രേഷ്ഠമല്ലെന്നോ? "അകൃത്യത്തിൽ മുഴുകിയ ഒരു നഗരത്തിലെ ജനങ്ങളെ മുഴുവൻ പത്തു നീതിമാന്മാരെ പ്രതി നാശത്തിൽ നിന്നും രക്ഷിക്കുവാൻ തിരുമനസ്സായ ദൈവത്തിന് (ഉല്പ. 18:32) ഒരു പൈതലിന് വേണ്ടി വിശ്വാസ പ്രഖ്യാപനം നടത്തുന്ന മുതിർന്നവരുടെ ഏറ്റു പറച്ചിൽ സ്വീകാര്യമല്ലെന്ന് എങ്ങനെ പറയാൻ കഴിയും?

"എന്റെ ദാസനായ ഇയ്യോബ് നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കും. ഞാൻ അവന്റെ പ്രാർത്ഥന സ്വീകരിച്ച് നിങ്ങളുടെ ഭോഷത്വത്തിന് നിങ്ങളെ ശിക്ഷിക്കുകയില്ല. (ഇയ്യോബ് 42:8) എന്നരുളിയ കർത്താവ് ഒരു ശിശുവിന് വേണ്ടിയുള്ള വിശ്വാസിയുടെ ഏറ്റു പറച്ചിൽ സ്വീകരിക്കുകയില്ലെന്ന് എങ്ങനെ പറയാൻ കഴിയും?

യേശുവിനോട് ജീവനിലും ആത്മാവിലും ഒന്നായിത്തീരുവാനും, അവന്റെ കുരിശുമരണം വഴിയുള്ള പാപമോചനം പ്രാപിക്കുവാനും, അവന്റെ മരണ -അടക്ക-പുനരുത്ഥാനത്തിലും ജീവിത രഹസ്യങ്ങളിലും പങ്കാളിത്വം ലഭിക്കുവാനുമായിട്ടാണ് ഒരാൾ മാമോദീസ സ്വീകരിക്കുന്നത് (റോമ. 6:2-14). മാമോദീസാ ദൈവരാജ്യത്തിൽ പ്രവേശിക്കുവാനുള്ള ഒരു കവാടമാണ് (യോഹ. 3:3-8) "ഒരു ശിശുവിനെ എന്റെ നാമത്തിൽ സ്വീകരിക്കുന്നവൻ എന്നെ സ്വീകരിക്കുന്നു" (മത്തായി 18:5) എന്ന് പറഞ്ഞ കർത്താവ് ശിശുക്കളെ രക്ഷാകരമായ ഈ ദൈവികപദ്ധതിയിൽ നിന്ന് മാറ്റി നിർത്തുമോ.

ശിശുസ്നാനം സ്വീകരിച്ചവർ, പ്രായപൂർത്തി യാകുമ്പോൾ തങ്ങൾക്ക് വേണ്ടി വിശ്വാസ പ്രഖ്യാപനം

നടത്തിയവരുടെ ആ വിശ്വാസ പ്രഖ്യാപനത്തിൽ നിലനില്ക്കണം. ഇല്ലെങ്കിൽ കൃപ നഷ്ടപ്പെടും. ഒരു ശിശു കളിപ്പാട്ടമായി കത്തിയോ ബ്ലേഡോ കയ്യിൽ എടുത്താൽ രക്ഷിതാക്കൾ അത് പിടിച്ചു വാങ്ങില്ലേ? അതോ എങ്ങനെയെങ്കിലും മുറിഞ്ഞ് കഴിഞ്ഞ് സ്വയം മനസ്സിലാക്കി പിന്മാറിക്കൊള്ളുമെന്ന് കരുതി കാത്തിരിക്കുമോ?

സ്വാഭാവിക ബുദ്ധിയില്ലാത്ത മകന് അല്ലെങ്കിൽ മകൾക്ക് സ്വബുദ്ധി ഉണ്ടാകുന്നതു വരെ സ്നാനം നൽകേണ്ടെന്ന് ചിന്തിക്കുന്ന രക്ഷിതാക്കൾ ആർ?

രക്ഷ നമ്മുടെ അവകാശമല്ല. ദൈവത്തിന്റെ ദാനമാണ്. കൃപയാണ് എല്ലാത്തിന്റെയും അടിസ്ഥാനം (റോമ. 9:16). സഭ ഒരു വ്യക്തി മാത്രം ഉൾക്കൊള്ളുന്നതല്ല. സഭയുടെ അടിസ്ഥാന ശാഖ ഭവനമാണ്. ഭവനത്തിലെ അംഗങ്ങൾ ആയ ശിശുക്കൾക്ക് സഭയിൽ അംഗത്വമോ മാമോദീസായ്ക്ക് അർഹതയോ ഇല്ലെന്ന് പറയുന്നത് അബദ്ധോപദേശമാണ്. യോഹ. 21:15:18-ൽ കർത്താവ് പത്രോസിനോട് "എന്റെ കുഞ്ഞാടുകളെ മേയ്ക്ക. എന്റെ ആടുകളെ പാലിക്ക, എന്റെ ആടുകളെ മേയ്ക്ക" എന്നു പറയുന്നതിൽ നിന്ന് തന്നെ നമുക്ക് മനസ്സിലാക്കാം. പുരുഷന്മാരും സ്ത്രീകളും മാത്രമല്ല, ശിശുക്കളും ഉൾപ്പെട്ടതാണ് സഭയെന്ന്. അബദ്ധോപദേശത്തിൽ വീഴാതിരിക്കുവാനും ആൾ പിടിയന്മാരായ ആധുനിക ഉപദേശ വർഗ്ഗത്തിന്റെ വലയിൽ വീഴാതിരിക്കുവാനും പൗരാണികവും പാരമ്പര്യവും വിശ്വാസ സത്യങ്ങളിൽ ഉറച്ചു നില്ക്കുന്ന സത്യ സഭയിൽ നിന്നകന്നുപോകാതിരിക്കുവാനും നാം നിരന്തരം ജാഗരൂകരായിരിക്കണം. ദൈവം അതിന് നമ്മെ സഹായിക്കട്ടെ; ശക്തി നൽകി അനുഗ്രഹിക്കട്ടെ. ❖

## അസോസിയേഷനെക്കുറിച്ച് പ. ബാവായുടെ കല്പനയും, വിജ്ഞാപനവും

നമ്പർ: 284/2006

നമുക്ക് എത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ................................................................................................................
................................................................................................................ പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളികൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

കർത്താവിൽ പ്രിയരേ,

നമ്മുടെ 27-10-2006-ലെ 261/2006-ാം നമ്പർ കല്പനയിൽ സൂചിപ്പിച്ചിരുന്നതുപോലെ പുതുതായി രൂപീകരിക്കപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ( മലങ്കര അസോസിയേഷന്റെ) ഒരു യോഗം താഴെ പറയുന്ന വിഷയങ്ങളെപ്പറ്റി ആലോചിച്ച് ആവശ്യമായ തീരുമാനം ചെയ്യുന്നതിന് പരുമല മാർ ഗ്രീഗോറിയോസ് ഓഡിറ്റോറിയത്തിൽ വച്ച് രണ്ടായിരത്തി ഏഴാമാണ്ട് മാർച്ചുമാസം 21-ാം തീയതി ബുധനാഴ്ച പകൽ ഒരുമണി മുതൽ നമ്മുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതിന് നാം നിശ്ചയിച്ചിരിക്കുന്നു. അപ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം നടത്തുന്ന വിവരം നാം ഇതിനാൽ പ്രഖ്യാപിക്കുകയും പരസ്യപ്പെടുത്തുകയും ചെയ്യുന്നു.

### ആലോചനാ വിഷയങ്ങൾ

1. 2006 ഒക്ടോബർ 12-ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗ നിശ്ചയ പ്രകാരം അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങളായി അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട 43 പട്ടക്കാരും 86 അയ്മേനികളും ഉൾപ്പെടെ 129 പേരെ തെരഞ്ഞെടുക്കുക.

2. ഇപ്പോൾ നിലവിലുള്ള മലങ്കര അസോസിയേഷൻ അംഗങ്ങളുടെ കാലാവധി അവസാനിക്കുന്നതോടുകൂടി ഇപ്പോഴത്തെ വൈദിക ട്രസ്റ്റിയുടെ കാലാവധി അവസാനിക്കുന്നതിനാൽ പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന മലങ്കര അസോസിയേഷൻ അംഗങ്ങളുടെ കാലാവധിക്ക് സമാനമായി വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുക.

3. 2006 നവംബർ 23-ാം തീയതി കൂടിയ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി, സഭാ ഭരണഘടനയുടെ 93-ാം വകുപ്പ് ഭേദഗതി ചെയ്ത് തീരുമാനിച്ച പ്രകാരം പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന മലങ്കര അസോസിയേഷൻ അംഗങ്ങളുടെ കാലാവധിക്ക് സമാനമായി അത്മായ ട്രസ്റ്റി സ്ഥാനത്തേക്ക് ഒരാളെ തെരഞ്ഞെടുക്കുക.

4. മലങ്കര അസോസിയേഷൻ പ്രസിഡണ്ടിന് ആവശ്യമെന്ന് ബോധ്യമുള്ളതും മുൻകൂട്ടി അനുവദിക്കുന്നതുമായ ഇതര വിഷയങ്ങൾ പരിഗണിച്ച് യുക്തമായ തീരുമാനങ്ങൾ ചെയ്യുക.

നമ്മുടെ മുൻ കല്പന പ്രകാരം നമുക്ക് ലഭിച്ചിട്ടുള്ള 01-11-2006-ലെ സ്ഥിതി വിവരങ്ങൾ അനുസരിച്ച് ആ പള്ളിയിടവകയിൽ അർഹരായ ................................ ഇടവക യോഗാംഗങ്ങൾ ഉള്ളതിനാൽ ആ പള്ളി ഇടവകയിൽനിന്നും, സഭാ ഭരണഘടന 71-ാം വകുപ്പ് അനുസരിച്ച് മലങ്കര അസോസിയേഷൻ അംഗങ്ങളായി ഒരു പട്ടക്കാരനെയും ( ഏതെങ്കിലും പള്ളി ഇടവകയിൽ ഒരു പട്ടക്കാരൻ മാത്രമെ ഉള്ളു എങ്കിൽ തെരഞ്ഞെടുപ്പു കൂടാതെ തന്നെ അദ്ദേഹം ഇടവക പ്രതിനിധി ആയിരിക്കുന്നതാണ്) ................. അയ്മേനി പ്രതിനിധിയെയും/ പ്രതിനിധികളെയും, സഭാ ഭരണഘടനയുടെ 12-ാം വകുപ്പനുസരിച്ച് ഇടവക യോഗം കൂടി അസോസിയേഷൻ അംഗങ്ങളായി തെരഞ്ഞെടുത്ത്, ഇതോടൊന്നിച്ച് അയയ്ക്കുന്ന "**തെരഞ്ഞെടുപ്പു അറിയിപ്പ് ഫാറം**" പൂരിപ്പിച്ച്, വികാരി ഒപ്പിട്ട്, അസോസിയേഷൻ സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം പി. ഒ., കോട്ടയം-686038 എന്ന വിലാസത്തിൽ **16-01-2007**-നോ അതിന് മുമ്പോ കിട്ടത്തക്കവണ്ണം രജിസ്ട്രേഡ് പോസ്റ്റിൽ അയയ്ക്കുകയോ നേരിട്ട് ഏൽപ്പിക്കുകയോ ചെയ്യേണ്ടതാണ്.

തെരഞ്ഞെടുപ്പോടുകൂടിത്തന്നെ അസോസിയേഷൻ യോഗത്തിലേക്കുള്ളതും ഇതോടൊന്നിച്ചയയ്ക്കുന്നതുമായ "**അധികാര പത്രം**" പൂരിപ്പിച്ച് വികാരി സൂക്ഷിക്കേണ്ടതും അസോസിയേഷൻ യോഗം കൂടുന്ന ദിവസം യോഗസ്ഥലത്ത് ഹാജരാക്കേണ്ടതുമാണ്.

അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള പള്ളി ഇടവക പ്രതിപുരുഷന്മാരെ ആലോചനാ വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും വേണ്ടി വന്നാൽ വോട്ടു ചെയ്യുന്നതിനുമായി പള്ളി ചെലവിൽ അയയ്ക്കേണ്ടതാണ്. യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ളവർ നിശ്ചിത അധികാര പത്രം സഹിതം യോഗസ്ഥലത്ത് യോഗ ദിവസം രാവിലെ 9 മണി മുതൽ 12 മണി വരെയുള്ള സമയത്ത് ഹാജരായി രജിസ്ട്രേഷൻ കൗണ്ടറിൽ അധികാര പത്രം ഏല്പിച്ച് ഹാജർ പുസ്തകത്തിൽ ഒപ്പിട്ട് യോഗസ്ഥലത്ത്

പ്രവേശിക്കുന്നതിന് ഉള്ള ബാഡ്ജുകൾ വാങ്ങി, യോഗത്തിന് അര മണിക്കൂർ മുമ്പ് അവരവർക്ക് നിശ്ചയിച്ചിട്ടുള്ള സീറ്റുകളിൽ ഇരിക്കുകയും ചെയ്യേണ്ടതാകുന്നു. പ്രതിപുരുഷന്മാരെ തിരിച്ചറിയുന്നതിന് ആവശ്യം വന്നാൽ അതിലേക്ക് വികാരിയോ, മറ്റ് പട്ടക്കാരോ, നേരിട്ട് സ്ഥലത്തുവച്ച് സാക്ഷ്യം കൊടുക്കേണ്ടതാണ്.

അസോസിയേഷൻ അംഗങ്ങളുടെ തെരഞ്ഞെടുപ്പ് സംബന്ധിച്ച് മലങ്കര സഭയിലെ ഏതെങ്കിലും പള്ളി ഇടവകയ്ക്ക് പ്രത്യേകമായി കല്പന ലഭിക്കാത്തപക്ഷം നാം പത്രങ്ങളിൽ പ്രസിദ്ധീകരിക്കുന്ന ഈ കല്പന ഒരു അറിയിപ്പായി പരിഗണിച്ച് ആ പള്ളി ഇടവകയിൽനിന്നും ഉടനെ തന്നെ നമ്മുടെ കാതോലിക്കേറ്റ് ഓഫീസുമായി ബന്ധപ്പെട്ട് ആ പള്ളി ഇടവകയിൽനിന്നും തെരഞ്ഞെടുക്കപ്പെടേണ്ട പ്രതിനിധികളുടെ എണ്ണം മുതലായ വിവരങ്ങൾ നേരിട്ട് മനസ്സിലാക്കി നമ്മുടെ മേൽപറഞ്ഞ നിർദ്ദേശങ്ങൾ അനുസരിച്ച് യോഗം കൂടി തെരഞ്ഞെടുപ്പ് നടത്തി ആ വിവരം 16-01-2007-നോ അതിനു മുമ്പോ മേൽ പ്രസ്താവിച്ച പ്രകാരം അസോസിയേഷൻ സെക്രട്ടറിക്ക് അയച്ചുകൊടുക്കേണ്ടതാണ്.

പ്രതിപുരുഷന്മാരുടെ തെരഞ്ഞെടുപ്പു സംബന്ധിച്ചും പ്രസിദ്ധപ്പെടുത്തുന്ന പ്രതിപുരുഷന്മാരുടെ ലിസ്റ്റ് സംബന്ധിച്ചും അവരുടെ സ്ഥാന സാധുത സംബന്ധിച്ചും അസോസിയോഷൻ യോഗ നടത്തിപ്പു സംബന്ധിച്ചും മറ്റും പരാതിയുണ്ടായാൽ അതു കേട്ടു തീരുമാനിക്കുന്നതിന് നമ്മുടെ നിയുക്ത കാതോലിക്കാ നി. വ. ദി. ശ്രീ. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡണ്ടും; വ. ദി. ശ്രീ. ജേക്കബ് മണ്ണാറപ്രയിൽ കോർ എപ്പിസ്കോപ്പാ; ശ്രീ.സി. കെ. കൊച്ചുകോശി ഐ. എ. എസ് (റിട്ട.); ജസ്റ്റിസ് കെ. ജോൺ മാത്യു; ശ്രീ. എ. കെ.തോമസ് എന്നിവർ അംഗങ്ങളായി ഒരു ട്രിബ്യൂണലിനെ നിയമാനുസരണം നാം നിയമിച്ച് അധികാരപ്പെടുത്തിയിരിക്കുന്നു.

ട്രിബ്യൂണൽ പരാതി വിചാരണയ്ക്കായി 2007 ഫെബ്രുവരി 15-ാം തീയതി വ്യാഴാഴ്ച മുതൽ 17-ാം തീയതി ശനിയാഴ്ചവരെയുള്ള ദിവസങ്ങളിൽ പകൽ 9 മണി മുതൽ 5 മണിവരെ കോട്ടയം കാതോലിക്കേറ്റ് അരമനയിൽ കൂടുന്നതാണ്. ട്രിബ്യൂണലിൽ ചെയ്യുന്ന തീരുമാനം അവസാന തീരുമാനമായിരിക്കും.

അസോസിയേഷൻ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുന്നതിനോ, യോഗാരംഭത്തിനുശേഷം തുടർന്നു യോഗം നടത്തിക്കൊണ്ടു പോകുന്നതിനോ വൈസ് പ്രസിഡണ്ടുമാരിൽ ആരെയെങ്കിലും നിയോഗിക്കുന്നതിന് നമുക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു. അസോസിയേഷൻ യോഗം സംബന്ധിച്ച ക്രമീകരണങ്ങളെപ്പറ്റിയോ യോഗ നടപടികളെപ്പറ്റിയോ നാം നേരിട്ടോ, കാതോലിക്കേറ്റ് ഓഫീസ് മുഖാന്തിരമോ, അപ്പോഴപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് ബന്ധപ്പെട്ടവർ പ്രവർത്തിക്കേണ്ടതുമാകുന്നു.

ഈ കല്പന പ്രകാരം കൂടുന്ന അസോസിയേഷൻ യോഗം സംബന്ധിച്ചോ, മേൽ പ്രസ്താവിച്ച നടപടി ക്രമം സംബന്ധിച്ചോ, ഇവയിൽ പെടാത്തതായി അസോസിയേഷൻ യോഗം നടത്തിപ്പിനു അതതു സമയത്ത് ആവശ്യമായി വരുന്ന ഏതെങ്കിലും കാര്യങ്ങൾ സംബന്ധിച്ചോ, അസോസിയേഷൻ യോഗത്തിൽവച്ചോ, അതിനുമുമ്പോ അപ്പോഴപ്പോൾ യുക്തമായ തീരുമാനങ്ങൽ ചെയ്യുന്നതിന് നമുക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. അസോസിയേഷൻ യോഗത്തിന്റെ നടപടി ക്രമങ്ങളും ക്രമീകരണങ്ങളും സംബന്ധിച്ച ചില പ്രധാന വിവരങ്ങൾ ഇതോടൊന്നിച്ച് അയയ്ക്കുന്നു. കൂടുതൽ വിവരങ്ങൾ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്.

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടെയും ഇന്ത്യയുടെ കാവൽ പിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ മാർ ഗ്രീഗോറിയോസിന്റെയും, മാർ ദീവന്നാസ്യോസിന്റെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും, ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽതന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ ..........................................

ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ

2006 ഡിസംബർ മാസം 1-ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്.

കോപ്പി 1) നിലവിലുള്ള മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക്
2) പുതുതായി അസോസിയേഷൻ അംഗങ്ങളായി തെരഞ്ഞെടുക്കപ്പെടുന്ന പള്ളി ഇടവക പ്രതിപുരുഷന്മാർക്ക് - അവസാന ലിസ്റ്റ് പ്രസിദ്ധപ്പെടുത്തിയ ശേഷം.

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം 21-03-2007

## നടപടിക്രമങ്ങളും ക്രമീകരണങ്ങളും സംബന്ധിച്ച് ചില പ്രധാന വിവരങ്ങൾ

**1.** 2002-ൽ രൂപീകൃതമായതും ഇപ്പോൾ നിലവിലുള്ളതുമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ കാലാവധി 2007 മാർച്ച് 20-ാം തീയതി അവസാനിക്കുകയാണല്ലോ. ആയതിനാൽ പള്ളി ഇടവകകളിൽ നിന്നും പുതുതായി പള്ളി പ്രതിപുരുഷന്മാരുടെ തെരഞ്ഞെടുപ്പു നടത്തി പുതിയ അസോസിയേഷൻ രൂപീകരിച്ച് അസോസിയേഷന്റെ ഒരു യോഗം വിളിച്ചുകൂട്ടി പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ തെരഞ്ഞെടുപ്പും വൈദിക ട്രസ്റ്റി അത്മായ ട്രസ്റ്റി എന്നിവരുടെ തെരഞ്ഞെടുപ്പും മറ്റും നടത്തേണ്ടതുണ്ട്.

**2.** ഭേദഗതി ചെയ്തിട്ടുള്ള സഭാ ഭരണഘടന 71-ാം വകുപ്പനുസരിച്ച് മലങ്കര അസോസിയേഷനിലേക്ക് ഓരോ പള്ളി ഇടവകയിൽ നിന്നും ഒരു പട്ടക്കാരനുപുറമേ അതതു ഇടവകയിലെ അർഹരായ ഇടവകയോഗാംഗങ്ങളുടെ സംഖ്യ അനുസരിച്ച് കണക്കാക്കി വരുന്ന അയ്മേനി പ്രതിനിധികളെയും തെരഞ്ഞെടുക്കേണ്ടതാണ്. പ്രസ്തുത ഭേദഗതി വിവരങ്ങൾ എല്ലാവരുടെയും അറിവിനായി പ്രത്യേകം പ്രസിദ്ധപ്പെടുത്തി അറിയിച്ചിട്ടുള്ളതാകുന്നു. വീണ്ടും ഒരു കോപ്പി ഇതോടൊന്നിച്ച് അയയ്ക്കുന്നു.

**3.** ഓരോ പള്ളി ഇടവകയിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന വൈദികനും അയ്മേനി പ്രതിപുരുഷന്മാരും അധികാര പത്രവുമായി ഒരുമിച്ച് അസോസിയേഷൻ യോഗ ദിവസം പരുമല സെമിനാരിയിൽ പ്രവേശന കവാടത്തിലും രജിസ്ട്രേഷൻ കൗണ്ടറിലും എത്തേണ്ടതാണ്.

**4.** പള്ളി ഇടവകകളിൽനിന്നും ലഭിക്കുന്ന തെരഞ്ഞെടുപ്പ് അറിയിപ്പുകളുടെയും മറ്റും അടിസ്ഥാനത്തിലുള്ള പ്രതിപുരുഷന്മാരുടെ ലിസ്റ്റ് പ്രസിഡണ്ടു തിരുമേനിയുടെ അനുമതി വാങ്ങി 2007 ജനുവരി 30-ാംതീയതി അസോസിയേഷൻ യോഗ സ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധീകരിക്കുന്നതും, ബന്ധപ്പെട്ട പകർപ്പുകൾ മെത്രാസന ഓഫീസുകളിലേക്ക് അയയ്ക്കുന്നതുമാകുന്നു.

**5.** മേൽപറഞ്ഞ കാര്യങ്ങൾ സംബന്ധിച്ച് പരാതികൾ ഇടവകാംഗങ്ങളിൽ ആർക്കെങ്കിലും ഉണ്ടെങ്കിൽ ആയതു ലിസ്റ്റ് പ്രസിദ്ധപ്പെടുത്തി ഒരാഴ്ചക്കകം അതായത് 06-02-2007-നോ അതിനു മുമ്പോ കിട്ടത്തക്കവണ്ണം ട്രിബ്യൂണൽ പ്രസിഡണ്ടിന്റെ പേർക്ക് കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം പി.ഒ.,കോട്ടയം-686038 എന്ന വിലാസത്തിൽ രജിസ്ട്രേഡ് പോസ്റ്റ് വഴി അയച്ചുകൊടുക്കുകയോ, പ്രസിഡണ്ടിന്റെ മുമ്പാകെ നേരിട്ട് സമർപ്പിക്കുകയോ ചെയ്യാവുന്നതാണ്. മേൽപറഞ്ഞ കാലാവധി കഴിഞ്ഞുകിട്ടുന്ന പരാതികൾ പരിഗണിക്കപ്പെടുന്ന തല്ലാത്തതുമാകുന്നു.

**6.** അസോസിയേഷൻ അംഗങ്ങളുടെ തെരഞ്ഞെടുപ്പു സംബന്ധിച്ച പരാതി ട്രിബ്യൂണലിന്റെ അദ്ധ്യക്ഷന് അയച്ചുകൊടുക്കുന്നതോടുകൂടി അതിന്റെ പകർപ്പ് ബന്ധപ്പെട്ട ഇടവകവികാരിക്ക് പരാതി ക്കാർ അയച്ചുകൊടുക്കേണ്ടതും വികാരി ഇടവക പ്രതിനിധികളായി തെരഞ്ഞെടുക്കപ്പെട്ടവരെ വിവരം അറിയിക്കേണ്ടതും പരാതിയിന്മേൽ ട്രിബ്യൂണലിന് വിശദീകരണം നൽകേണ്ടതും ആകുന്നു.

**7.** ട്രിബ്യൂണലിന്റെ നടപടി ക്രമം ട്രിബ്യൂണൽ തന്നെ നിശ്ചയിക്കുന്നതാകുന്നു. ട്രിബ്യൂണലിന്റെ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ആവശ്യമായ മേൽ നടപടികൾ നടത്തി വിവരം അതതു ഇടവക വികാരിമാരെയും മറ്റു ബന്ധപ്പെട്ടവരെയും ട്രിബ്യൂണലിൽ നിന്നു ആജ്ഞാനുസരണം അറിയിക്കുന്നതുമാകുന്നു.

**8.** ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ അനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന അവസാന ലിസ്റ്റ് 2007 ഫെബ്രുവരി 20-ാം തീയതി കാതോലിക്കേറ്റ് ഓഫീസിലും അസോസിയേഷൻ യോഗസ്ഥലത്തും പ്രസിദ്ധീകരിക്കുന്നതാണ്.

**9.** മലങ്കര സഭാ ഭരണഘടനാ പ്രകാരം ഇപ്പോഴത്തെ മാനേജിംഗ് കമ്മറ്റി അംഗങ്ങളും പള്ളി ഇടവകകളിൽനിന്നും നിയമാനുസരണം തെരഞ്ഞെടുക്കപ്പെടുന്ന പ്രതിപുരുഷന്മാരും, പുതുതായി കൂടുന്ന

അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള അംഗങ്ങളായിരിക്കും. എന്നാൽ മാനേജിംഗ് കമ്മറ്റിയിലെ നോമിനേറ്റു ചെയ്യപ്പെട്ടിട്ടുള്ള അംഗങ്ങൾക്ക് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട ഏതെങ്കിലും സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുന്നതിന് അവകാശമുണ്ടായിരിക്കുന്നതല്ല.

**10.** അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിലേക്ക് അതാതു മെത്രാസനങ്ങളിൽ നിന്നും, തെരഞ്ഞെടുക്കപ്പെടേണ്ടവരുടെ അംഗസംഖ്യയും, ആ മെത്രാസനത്തിലെ പ്രതിപുരുഷന്മാരും മാനേജിംഗ് കമ്മറ്റി അംഗങ്ങളും ചേർന്ന് അവരെ ഭൂരിപക്ഷപ്രകാരം തെരഞ്ഞെടുത്ത് നാമനിർദ്ദേശം ചെയ്യുന്നതു സംബന്ധിച്ചുള്ള വിവരങ്ങളും മറ്റും അതതു മെത്രാസന ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്. അപ്രകാരമുള്ള തെരഞ്ഞെടുപ്പു നടത്തി, നോമിനേഷൻ സമർപ്പിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ അടങ്ങിയ കല്പനകൾ അതതു മെത്രാസനങ്ങളിലേക്ക് അയയ്ക്കുന്നതാണ്. മേൽ പ്രകാരം യോഗം കൂടി നടത്തുന്ന നോമിനേഷൻ അല്ലാതെ ഏതെങ്കിലും നോമിനേഷൻ ആർക്കെങ്കിലും നടത്തണമെങ്കിൽ അസോസിയേഷൻ അംഗങ്ങളുടെ ലിസ്റ്റിൽ പേരുള്ളവരിൽ 30 പേർ ചേർന്ന് അതിലേക്ക് മെത്രാസന ഓഫീസിൽ നിന്നും ലഭിക്കുന്ന നിശ്ചിത ഫാറത്തിൽ നാമനിർദ്ദേശം ചെയ്യാവുന്നതാണ്.

**11.** വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേക്കുള്ള നാമനിർദ്ദേശ പത്രികകൾ കാതോലിക്കേറ്റ് ഓഫീസിൽനിന്നും ലഭിക്കുന്ന നിശ്ചിത ഫാറത്തിൽ അസോസിയേഷൻ അംഗങ്ങളുടെ ലിസ്റ്റിൽ പേരുള്ളവരിൽ 30 പേർ ചേർന്ന് സമർപ്പിക്കാവുന്നതാണ്. എല്ലാ നാമനിർദ്ദേശങ്ങളും അസോസിയേഷൻ യോഗത്തിന് രണ്ടാഴ്ച മുമ്പ് അതായത് **06-03-2007**-നോ അതിന് മുമ്പോ അസോസിയേഷൻ സെക്രട്ടറിക്ക് ലഭിച്ചിരിക്കണം.

**12.** നാമനിർദ്ദേശങ്ങളുടെ സാധുത മേൽപറഞ്ഞ ട്രിബ്യൂണൽ കൂടി തീരുമാനിക്കുന്നതും ട്രിബ്യൂണൽ സ്വീകരിക്കുന്ന നാമനിർദ്ദേശങ്ങൾ മാത്രം സാധുവായിരിക്കുന്നതുമാകുന്നു. സാധുവായ നാമനിർദ്ദേശങ്ങൾ അസോസിയേഷൻ യോഗത്തിന്റെ അജണ്ടായിൽ ചേർക്കുന്നതും, അസോസിയേഷൻ യോഗത്തിന് 10 ദിവസം മുമ്പ് യോഗ സ്ഥലത്തും, കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു. അജണ്ടാ പ്രസിദ്ധപ്പെടുത്തിയ ശേഷം 3 ദിവസത്തിനകം, ഏതെങ്കിലും നാമനിർദ്ദേശം പിൻവലിക്കാവുന്നതുമാകുന്നു. നാമനിർദ്ദേശങ്ങൾ പിൻവലിച്ചവരുടെ പേരുകൾ ഉൾപ്പെടാതെയുള്ള അജണ്ടാ യോഗ ദിവസത്തിന് ഒരാഴ്ച മുമ്പ് യോഗ സ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു.

**13.** വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേയ്ക്കുള്ള തെരഞ്ഞെടുപ്പിന് അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശങ്ങൾ ഒന്നിലധികം ഉണ്ടായിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കുന്നതും വോട്ടിംഗ് കൈമാറ്റം ചെയ്യാവുന്ന ഒറ്റവോട്ട് (Single transferable vote) സമ്പ്രദായമനുസരിച്ച് രഹസ്യ ബാലറ്റിംഗ് മൂലം നടത്തുന്നതും നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ ഒരാൾ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കുന്നതിന് വോട്ടു ചെയ്യുന്ന അംഗങ്ങളിൽ അമ്പതു ശതമാനത്തിലധികം പേരുടെ വോട്ടുകൾ കിട്ടിയിരിക്കേണ്ടതുമാണ്.

**14.** അസോസിയേഷൻ സംബന്ധിച്ച് പ്രസിഡണ്ട് തിരുമേനിയുടെ കല്പന സഭയിലെ എല്ലാ ഇടവകപള്ളികളുടെയും സഭാംഗങ്ങളുടെയും മറ്റും അറിവിലേക്കും, അതിൽ നിർദ്ദേശിക്കുന്ന പ്രകാരമുള്ള നടപടികൾക്കുമായി 2006 ഡിസംബർ 5-ാം തീയതിയിലെ മലയാള മനോരമ, മംഗളം എന്നീ ദിനപ്പത്രങ്ങളിലും പ്രസിദ്ധീകരിക്കുന്നതാണ്.

**15.** അസോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള അംഗങ്ങൾക്ക് പ്രസ്തുത കല്പനയുടെ ഓരോ പകർപ്പ് അയയ്ക്കുന്നതും 21-03-2007-ൽ കൂടുന്ന അസോസിയേഷൻ യോഗം സംബന്ധിച്ച അറിയിപ്പായി പരിഗണിക്കുന്നതുമാകുന്നു.

ആജ്ഞാനുസരണം

**അസോസിയേഷൻ സെക്രട്ടറി**

കാതോലിക്കേറ്റ് ഓഫീസ്,
ദേവലോകം, കോട്ടയം
01-12-2006

# മാർതോമ്മാശ്ലീഹാ സ്ഥാപിച്ച നിരണം പള്ളി

വി. തോമാശ്ലീഹാ സ്ഥാപിച്ച ഏഴു പള്ളികളിൽ ഒന്നായ നിരണം പള്ളിയെപ്പറ്റി ചിന്തിക്കുമ്പോൾ നിരണം പ്രദേശത്തിന്റെ സ്ഥിതിയെപ്പറ്റിയും നാം മനസ്സിലാക്കേണ്ടതാണ്. ഒരു കാലത്ത് കടൽ ഇറങ്ങി ഉണ്ടായ കരയാണ് നിരണമെന്നു സ്ഥലത്തെപ്പറ്റി പഠിക്കുമ്പോൾ ഗ്രഹിക്കാൻ കഴിയും. നിരണംഭാഗത്തു നിന്നു കടപ്രാ എന്ന പേര് ഇപ്പോഴും നിലവിരിക്കുന്നത് അവിടം കടൽ ഇറങ്ങിപ്പോയ കര ആയതുകൊണ്ടാണ്. കടപ്പുറത്തുള്ള മണലിന്റെ നിലയിലുള്ള മണലാണ് ഇപ്പോഴും അവിടെ കാണപ്പെടുന്നത്. കടൽ ഇറങ്ങിയതിനുശേഷം നിരണത്തിന്റെ പല ഭാഗങ്ങളും, ജലാശയങ്ങളും തുരുത്തുകളുമായി സ്ഥിതിചെയ്തിരുന്ന ആ കാലത്താണു വി. തോമാസ്ലീഹാ പാക്കപ്പലിൽ പള്ളിക്ക് അരമൈൽ വടക്ക് കോട്ടച്ചാൽ എന്ന സ്ഥലത്തു വന്നിറങ്ങിയത് എന്നാണു പാരമ്പര്യം. ഇപ്പോഴും കോട്ടച്ചാൽ എന്ന പേരിൽ ഒരു ജലാശയം അവിടെ അറിയപ്പെടുന്നുണ്ട്. കടലിൽ നിന്നും കോട്ടച്ചാലിലേക്ക് അക്കാലത്തു ചെറിയ കപ്പലുകൾ നിർബാധം കയറിവരാൻ സൗകര്യമുണ്ടായിരുന്നു.

കോട്ടച്ചാലിനു സമീപമായി തൃക്കുപാലേശ്വരം എന്ന സുപ്രസിദ്ധ പുരാതന ശിവക്ഷേത്രം സ്ഥിതിചെയ്യുന്നു. ഈ ക്ഷേത്രത്തിനു ചുറ്റുപാടും നമ്പൂതിരിമാരാണ് അധിവസിച്ചിരുന്നത്. വി. ശ്ലീഹാ ക്ഷേത്രസമീപം വന്നപ്പോൾ പട്ടമുക്കുനമ്പൂതിരി തൊട്ടടുത്തുള്ള കോലറയാറ്റിൽ പ്രഭാതസ്നാനം കഴിഞ്ഞു വെള്ളം മുകളിലേക്കെറിഞ്ഞു ജപപൂജ ചെയ്യുന്നതായി കണ്ടു. മറ്റ് ഏതാനും നമ്പൂതിരിമാരും തദവസരത്തിൽ അവിടെ കൂടിയിരുന്നു. ശ്ലീഹാ അവിടെവച്ചു ക്രിസ്തുവിനെക്കുറിച്ചു പ്രസംഗിച്ചും ക്രിസ്തു ശക്തിയുള്ള ദൈവമെങ്കിൽ അടയാളം കാണണമെന്നും പട്ടമുക്കു നമ്പൂതിരി ആവശ്യപ്പെട്ടു. നമ്പൂതിരി മുകളിലേക്ക് എറിയുകയും ശ്ലീഹായുടെ പ്രാർത്ഥനാൽ വെള്ളം മുകളിൽ നിൽക്കയും വെള്ളം കോരിയിടത്തു തടം കാണുകയും ചെയ്തു. ഈ അത്ഭുതം കണ്ട് അവിടെ കൂടിയിരുന്ന പട്ടമുക്ക്, തയ്യിൽ, മാങ്കി. മടത്തിലാൻ എന്ന നാലു നമ്പൂതിരി കുടുംബങ്ങൾ ക്രിസ്തുവിൽ വിശ്വസിക്കുകയും ശ്ലീഹായുടെ കയ്യാൽ മാമോദീസാ ഏൽക്കുകയും ചെയ്തു. ക്ഷേത്രസമീപം ഇപ്പോൾ മാർത്തോമ്മാപ്പള്ളി നിൽക്കുന്ന ആ സ്ഥലത്ത് ശ്ലീഹാ ആദ്യം കുരിശുസ്ഥാപിച്ചു.

മറ്റു നമ്പൂതിരിമാർക്കു മതപരിവർത്തനം ഒരു കുറവായി തോന്നി. അവർക്കു ശ്ലീഹായോടു കോപമുണ്ടായി. ശ്ലീഹാ സ്ഥാപിച്ച കുരിശ് ഒരു രാത്രി അവർ പിഴുതെറിഞ്ഞ് ആറ്റിലെറിഞ്ഞു. അതു രണ്ടു ഫർലോങ്ങു താഴോട്ട് ഒഴുകിവന്നു ഇപ്പോൾ ഓർത്തഡോക്സ് സുറിയാനിപ്പള്ളി നിൽക്കുന്ന സ്ഥാനത്ത് അടുത്തുകിടക്കുന്നു. അല്പം തുരുത്തും ബാക്കിയെല്ലാം ജലാശയവുമായി കിടന്ന ആ ഭാഗം മുതലപ്പുഴ എന്നതായിരുന്ന അന്ന് അറിയപ്പെട്ടിരുന്നത്. ഇന്നും ആ പേരു നിവിലുണ്ട്. കുരിശ് ഒഴുകിവന്ന് അടുത്തുകിടക്കുന്നതുകണ്ടു ശ്ലീഹാതന്നെ അതെടുത്ത് ഇപ്പോഴത്തെ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ സ്ഥലത്തു നാട്ടി. തുടർന്നു പള്ളിയും അവിടെ സ്ഥാപിതമായി.

കുരിശു രണ്ടാമത്തെ സ്ഥാനത്തു വന്നു ചേർന്നപ്പോൾ ക്രിസ്തുവിൽ വിശ്വസിച്ച ആ നാലു കുടുംബക്കാർ അതിനു ചുറ്റുപാടും വന്നു താമസവുമുറപ്പിച്ചു. വി. തോമാശ്ലീഹായുടെ പ്രവർത്തനം ശക്തിപ്പെട്ടുവരുന്നു എന്നു കണ്ടു ശ്ലീഹായെ ഒരു കുറ്റക്കാരനാക്കി സ്ഥലത്തുനിന്നും ബഹിഷ്ക്കരിക്കുന്നതിനു നമ്പൂതിരിമാർ ഒരുപായം കണ്ടുപിടിച്ചു. അതിപ്രകാരമാണെന്നാണ് ഐതിഹ്യം. നമ്പൂതിരിമാർ അവരുടെ ക്ഷുരകനെക്കൊണ്ട് ഒരു ക്ഷുരകബാലനെ കൊല്ലിച്ചിട്ടു ശ്ലീഹാ കൊന്നു എന്നു കുറ്റം ആരോപിച്ചു. ഇതുനിമിത്തം ശ്ലീഹായുടെ പ്രവർത്തനം പരാജയപ്പെടുമെന്നു നംപൂതിരിമാർ വിചാരിച്ചു. ശ്ലീഹാ പ്രാർത്ഥിച്ച്, ബാലനെ ഉയിർപ്പിക്കുകയും ആരു കൊന്നു എന്നു ചോദിക്കുകയും ചെയ്തു. അവന്റെ പിതാവാണു കൊന്നതെന്നും സന്യാസിവര്യനിൽ കുറ്റം ആരോപിക്കാൻ കൊലചെയ്തതാണെന്നും ബാലൻ പറയുകയുണ്ടായി. തന്നിമിത്തം ശ്ലീഹായുടെ പ്രവർത്തനത്തിനു വളരെ വിജയം സിദ്ധിച്ചു. ശ്ലീഹായോട് ഒന്നും സാധിക്കുന്നില്ല എന്നു കണ്ടതിനാലും മതപരിവർത്തനം ചെയ്യപ്പെട്ടവരുടെ ഇടയിൽ താമസിക്കുന്നത് അശുദ്ധമെന്നു കരുതിയതിനാലും മതപരിവർത്തനം ചെയ്യപ്പെടാത്ത നമ്പൂതിരിമാർ അവരുടെ വന്ന് വസ്തുവകകളുടെ ആധാരം എടുത്ത് ഒരു പെട്ടിയാക്കി രാത്രിയിൽ തൃക്കുപാലേശ്വരം ക്ഷേത്രസന്നിധിയിൽ കൊണ്ടുവന്നു വച്ചിട്ടു ക്ഷേത്രദേവനോടു യാത്രയും പറഞ്ഞു പാലായനം ചെയ്തു.

ക്ഷേത്രജോലിക്കാരനായ കയ്മൾ രാവിലെ വന്നപ്പോൾ ആധാരങ്ങളടങ്ങിയ പെട്ടി കാണുകയുണ്ടായി. കയ്മൾ അതെടുക്കുകയും അങ്ങിനെ കയ്മൾ ആ ആധാരങ്ങളിലുൾപ്പെട്ട വസ്തുക്കളുടെ അവകാശിയാകാൻ സംഗതിയാകുകയുംചെയ്തു. ആരുടെ ആധാരമായാലും ആധാരക്കൈവശക്കാരാണ് അക്കാലത്തു വസ്തുക്കളുടെ ഉടമസ്ഥരായിത്തീരുന്നത്. ഈ പെട്ടിയും ആധാരങ്ങളും കൈവശപ്പെട്ടതുമുതൽ കയ്മൾ വലിയ സ്വത്തിനവകാശിയാകയും നിരണം പെട്ടി കയ്മൾ എന്നുള്ള പേരിനാൽ അറിയപ്പെടുകയും ചെയ്തു. നിരണം പെട്ടികയ്മൾ എന്നുള്ള പേര് ഇപ്പോവും ആ കുടുംബത്തിനു നിലവിലിരിക്കുന്നു.

(ഫാ. ഐ. ഡാനിയേൽ ഡി.ഡി.എഫ്. പി.എച്ച്.എസ്സ്. ചേപ്പാട്)

# സൺഡേസ്ക്കൂൾ വാർത്തകൾ

### ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ

**പുത്തൻ ഉണർവോടെ പുതുവർഷത്തിലേക്ക്:** പുതുവർഷത്തിലെ അദ്ധ്യയനം ജനുവരി ഏഴാം തീയതി ഞായറാഴ്ച ആരംഭിക്കുന്നു. വികാരിയച്ചന്റെ അദ്ധ്യക്ഷതയിൽ അന്ന് ജനറൽ അസംബ്ലി നടത്തുകയും പുതുവർഷത്തിലെ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുകയും വേണം. ജനുവരി 21-ാം തീയതി നടത്തുന്ന ജീവകാരുണ്യദിന സ്തോത്രകാഴ്ച വിജയപ്രദമാക്കാൻ വിദ്യാർത്ഥികൾക്ക് നിർദ്ദേശം നൽകാം. കൽക്കട്ടാ ഭദ്രാസനത്തിൻ കീഴിലുള്ള "വില്ലേജ് മിഷൻ" പദ്ധതിയിലേക്കാണ് ഈ വർഷത്തെ നമ്മുടെ സ്തോത്രകാഴ്ച. വളരെയേറെ പിന്നോക്കം നിൽക്കുന്ന പല ഗ്രാമങ്ങളിലും, ബാലവാടികൾ, ക്ലിനിക്കുകൾ, ആരോഗ്യപരിപാലന ബോധനങ്ങൾ എന്നിവയിൽക്കൂടി വളരെ അഭിനന്ദനാർഹമായ സേവനം നടത്തിക്കൊണ്ടിരിക്കുന്നു. പുതുതായി ഒരു ഗ്രാമത്തിൽ ആരംഭിക്കുന്ന പ്രവർത്തനങ്ങൾക്കാണ് നമ്മുടെ സംഭാവന നൽകുന്നത്. നാലു ലക്ഷം രൂപാ നൽകുവൻ തക്കവണ്ണം സാധിക്കണം.

**കലണ്ടറും ഡയറിയും:-** അസോസിയേഷന്റെ ബജറ്റിൽ ഭീമമായ ഒരു തുകയാണ് കലണ്ടറിനും ഡയറിക്കും ചെലവാക്കുന്നത്. എന്നാൽ പത്തു ക്ലാസ്സുകൾ ഉള്ള ചില സൺഡേസ്ക്കൂളിൽ നാല്പതിൽ അധികം അദ്ധ്യാപകരുടെ ലിസ്റ്റ് നൽകുന്നു എന്നുള്ളത് എന്തിനെന്നു മനസ്സിലാകുന്നില്ല. ഒരു ക്ലാസ്സിന് രണ്ട് അദ്ധ്യാപകർ എന്ന കണക്കിലും അധികമായി കാണിക്കുമ്പോൾ അതിന്റെ വിശ്വാസ്യത സംശയിക്കപ്പെടാതിരിക്കില്ല. കേന്ദ്രക്കമ്മറ്റിയംഗങ്ങൾക്കും മറ്റും യാത്രപ്പടി നൽകുന്നതും പ്രസ്ഥാനത്തിന്റെ ചെലവു വർദ്ധിപ്പിക്കുന്നു. സഭയിലെ മറ്റൊരു പ്രസ്ഥാനത്തിനും യാത്രച്ചെലവു നൽകുന്നതായി അറിവില്ല. കൃത്യമായി മാത്രം ആ തുക വാങ്ങുന്നവരും, ബിൽ നൽകുന്നവരുമില്ലാതില്ല.

**പരീക്ഷാപേപ്പറുകളുടെ മൂല്യനിർണ്ണയം:** പിന്തുടർന്നുപോരുന്നതുപോലെ സെൻട്രൽ വാല്യൂവേഷൻ തന്നെയാണു നടക്കുന്നത്. എന്നാൽ അതിൽ പ്രവർത്തിക്കുന്നവരുടെ സൗകര്യം പരിഗണിച്ച് മൂന്നു കേന്ദ്രങ്ങളിൽ വച്ചായിരിക്കും നടത്തുക. ഓരോ കേന്ദ്രത്തിന്റെയും ചുമതല വഹിക്കുന്നവരെ നിയോഗിച്ചു കഴിഞ്ഞു. നമ്മുടെ വാല്യുവേഷൻ കുറ്റമറ്റതായിരിക്കാനും കൃത്യ സമയത്ത് പൂർത്തീകരിച്ച് ഫലപ്രഖ്യാപനം നടത്തുവാനും ഉത്സാഹിക്കുന്നതാണ്.

**പരീക്ഷാരീതി പരിഷ്കരിക്കുന്നു:** സെക്കുലർ സ്ക്കൂളുകളിൽ ഇപ്പോൾ പ്രാവർത്തികമാക്കിയിരിക്കുന്നതുപോലെ കുട്ടികളുടെ ബൗദ്ധികവും വൈജ്ഞാനികവുമായ അറിവിനെ പരിശോധിക്കുന്ന പുതിയ പരീക്ഷാരീതി ഈ വർഷം മുതൽ നടപ്പാക്കുകയാണ്. അർദ്ധ വാർഷികപ്പരീക്ഷ പുതിയ വിധത്തിലായിരിക്കും. അതിനുവേണ്ടിയുള്ള അദ്ധ്യാപനപരിശീലനം ജനുവരി മൂന്നു മുതൽ ഓരോ ഭദ്രാസനത്തിലും നടത്തുവാൻ തക്ക ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. ബോധവൽക്കരണത്തിനു പയുക്തമായ വിവരങ്ങൾ അച്ചടിച്ച് നൽകും.

**വെബ്സൈറ്റ്:** സൺഡേസ്ക്കൂൾ അസോസിയേഷന്റെ ഒരു വെബ്സൈറ്റ് തയ്യാറായിക്കൊണ്ടിരിക്കുന്നു. 2007-ലെ ഒന്നാം നമ്പർ സർക്കുലർ മുതൽ ഒ.എസ്.എസ്.എ.ഇ.യുടെ എല്ലാ വിജ്ഞാപനങ്ങളും വെബ്സൈറ്റിൽ ലഭ്യമാക്കാൻ കഴിയും. ഏതാനും മാസങ്ങൾക്കകം അസോസിയേഷൻ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും ലഭ്യമാക്കുന്നതോടൊപ്പം വെബ്സൈറ്റിലൂടെ ഓഫീസുമായി ബന്ധപ്പെടുന്നതിനുള്ള സൗകര്യവുമുണ്ടായിരിക്കും. സ്ക്കൂളുകൾക്കും പ്രവർത്തകർക്കും ആവശ്യമായ എല്ലാ ഫോറങ്ങളും സ്കോളർഷിപ്പുകളുടെ അപേക്ഷാ ഫോറവും മറ്റും "ഡൗൺലോഡ്" ചെയ്യുന്നതിനുള്ള സൗകര്യവും അതോടെ നിലവിൽ വരും.

**പുതിയ ഭാരവാഹികൾ:** അടുത്ത മൂന്നു വർഷത്തേക്കുള്ള ഭാരവാഹികളെ തെരഞ്ഞെടുക്കുമ്പോൾ, രാഷ്ട്രീയ രംഗത്തും മറ്റുമുള്ളതുപോലെ അനാശ്യാസ്യമായ പ്രവണതകൾക്കിട കൊടുക്കരുത്. വാചകക്കസർത്തു കാണിക്കുന്നവരെയല്ല, അർപ്പണബോധവും, പ്രവർത്തന പരിചയവും, സത്യസന്ധതയും, ആത്മാർത്ഥതയുമുള്ള വ്യക്തികളെ തെരഞ്ഞെടുക്കാനാകണം. കാര്യക്ഷമതയും കാര്യവിചാരകത്വബോധവുമുള്ളവരായിരിക്കണം. പേരിനും പ്രശസ്തിക്കും വേണ്ടി പരക്കം പായുന്നവരെ ഒഴിവാക്കണം.

എല്ലാവർക്കും പുതുവത്സരാശംസകൾ! ❖

## നിര്യാതനായി



സൺഡേസ്ക്കൂൾ അസ്സോസിയേഷൻ കേന്ദ്രാംഗമായും ചെങ്ങന്നൂർ, നിരണം ഭദ്രാസന ഡയറക്ടറും ഇടവങ്കാട്, മാവേലിക്കര ബി ഡിസ്ട്രിക്ട് ഇൻസ്പെക്ടറും, കുട്ടമ്പേരൂർ സീയോൻപുരം ഇടവകാംഗവുമായിരുന്ന പല്ലാട്ടുശ്ശേരിൽ പി. സി. ജോസഫ് നിര്യാതനായി. മർത്തമറിയം സമാജം മാവേലിക്കര ബി ഡിസ്ട്രിക്ട് സെക്രട്ടറി അന്നമ്മ. ജോസഫ് ആണ് സഹധർമ്മിണി.




പ്രിയപ്പെട്ട കൂട്ടുകാരെ,

എല്ലാകൂട്ടുകാരും അവരവരുടെ ജൻമദിനം ആഘോഷിക്കാറുണ്ടല്ലോ. ഏകദേശം രണ്ടായിരം വർഷങ്ങൾക്കുമുൻപ് ലോകം ഒരു ജൻമദിനത്തിന് സാക്ഷ്യം വഹിച്ചു. ആ ജൻമദിനത്തെപ്പറ്റി യെശയ്യാവ് ഉൾപ്പെടെയുള്ള ദീർഘദർശിമാർ പ്രവർത്തിച്ചിരുന്നു. കാരണം ഏദൻതോട്ടത്തിൽ ആദിമാതാപിതാക്കളായ ആദാമപ്പനും ഹൗവ്വാ അമ്മച്ചിയും ദൈവകല്പനയെ ലംഘിച്ചു പാപത്തിൽ അകപ്പെട്ടു. പാപത്തിലാണ്ടുപോയ ലോകത്തെ രക്ഷിക്കുവാൻ ഒരു രക്ഷകൻ ആവശ്യമായിരുന്നു. ഈ രക്ഷകനെ പ്രതീക്ഷിച്ചാണ് പഴയനിയമ ലോകം കാത്തിരുന്നത്. ഈ പ്രതീക്ഷകളാണ് വിശുദ്ധ കന്യകമറിയാമിൽ നിന്ന് ബേത്‌ലഹേമിൽ ക്രിസ്തു ജനിക്കുമ്പോൾ നിറവേറിയത്. ആയതുകൊണ്ടാണ് യേശുക്രിസ്തുവിന്റെ ജൻമദിനം ലോകം കണ്ടതിൽ വച്ച് ഏറ്റവും വലിയ ജൻമദിനമായി കണക്കാക്കുന്നത്. ക്രിസ്തുമസ്സ് പരീക്ഷ കൂട്ടുകാർ നല്ല രീതിയിൽ പഠിച്ചകാര്യങ്ങൾ ഓർമ്മിച്ചെടുത്ത് പരീക്ഷയെഴുതാൻ ദൈവം കൃപ നൽകിയെന്നു വിശ്വസിക്കുന്നു. 2006 അവസാനിക്കുന്നു: കഴിഞ്ഞ് ഒരു വർഷക്കാലം വഴിനടത്തിയ ദൈവത്തിന് സ്തുതിയർപ്പിക്കാം. എല്ലാവർക്കും പുതുവത്സരാശംസകൾ നേർന്നുകൊള്ളുന്നു.

**ദൈവം നമ്മോടൊപ്പമുണ്ട്**

നമ്മളിൽ നിറയും. സ്നേഹവും ആർദ്രതയും യേശുവിൽ കാണുന്ന മഹനീയ ഭാവങ്ങളാണ്.

സ്നേഹ അന്നത്തെ ദിവസം സ്കൂളിൽ പോകുവാൻ ഇഷ്ടപ്പെട്ടില്ല. രാവിലെ മുതൽ അവൾ മാറിപ്പോയിരുന്ന് കരയുകയാണ്. അമ്മ ചോദിച്ചു നീയെന്താ കരഞ്ഞുകൊണ്ടിരിക്കുന്നത്? സ്കൂളിൽ പോകുന്നില്ലേ? അവളുടെ സങ്കടംകൂടിവന്നു. അവൾ കരഞ്ഞുകൊണ്ടു പറഞ്ഞു അമ്മേ സ്കൂൾ നിന്ന് എല്ലാകുട്ടികളും എസ്കർഷന് പോകുന്നു. പഠനവുമായി ബന്ധപ്പെട്ട എസ്ക്കർഷനാണ്. ഇന്നതിന് പണം അടയ്ക്കുവാനുള്ള അവസാനതീയതിയാണ്. അവളുടെ സങ്കടം കേട്ട അമ്മ പറഞ്ഞു മോളെ നിന്റെ ഡാഡി മരിച്ചതിനു ശേഷം എത്ര കഷ്ടപ്പെട്ടാണ് നമ്മൾ കഴിയുന്നത്. ഞാൻ വീട്ടുജോലിക്ക് പോകുന്ന പണം നമ്മുടെ ഭക്ഷണത്തിനും വസ്ത്രത്തിനുമുള്ള ചെലവിനുപോലും തികയുന്നില്ല. നീ ഒരു കാര്യം ചെയ്യ്. നമ്മുടെ അവസ്ഥ നിന്റെ പ്രിൻസിപ്പാളിനോട് പോയിപ്പറയുക. മനസ്സില്ലാമനസ്സോടെ അവൾ സ്കൂളിൽപ്പോയി. സ്കൂളിൽ ചെല്ലുമ്പോൾ അതിനോട് ചേർന്നുള്ള ചാപ്പൽ തുറന്നിട്ടിരിക്കുന്നു. അവൾ അവിടെ ചെന്ന് പ്രാർത്ഥിച്ചിറങ്ങുമ്പോൾ കൂട്ടുകാരി നമിതയെ കണ്ടു. അവളോട് കാര്യങ്ങളെല്ലാം പറഞ്ഞു. ക്ലാസാരംഭിച്ചപ്പോൾ പ്രിൻസിപ്പാൾ വന്ന് എസ്കർഷന് പോകുന്ന കുട്ടികലുടെ ലിസ്റ്റ് വായിക്കാൻ തുടങ്ങിയപ്പോൾ സ്നേഹ എഴുന്നേറ്റ് കരഞ്ഞുകൊണ്ട് അവൾ പണില്ലാത്തതുകൊണ്ട്

# യേശുനാഥന്റെ പൂന്തോട്ടം




കുഞ്ഞനുജൻമാരേ.. കുഞ്ഞനുജത്തിമാരേ

യേശുനാഥന്റെ പൂന്തോട്ടത്തിലേക്ക് കടന്നുവരൂ. നമുക്ക് അല്പസമയം ആടിയും പാടിയും കഥ പറഞ്ഞും ആനന്ദകരമായി സമയം ചെലവിടാം.

എല്ലാവരും ആഹ്ലാദപൂർവ്വം ക്രിസ്മസ് ആഘോഷിച്ചുവെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. ക്രിസ്മസ് ആഘോഷങ്ങൾ അവസാനിച്ചാലും ക്രിസ്മസിന്റെ ചൈതന്യം കെട്ടടങ്ങില്ല.

എല്ലാവർക്കും അനുഗ്രഹകരവും ഐശ്വര്യ പൂർണ്ണവും ആയ പുതുവത്സരം ആശംസിക്കുന്നു.

ഇനി ഒരു കൊച്ചുകഥ പറയാം. കുഞ്ഞിച്ചായന്റെ വലിയ സ്നേഹിതനായ ഒരു പുരോഹിത ശ്രേഷ്ഠൻ പറഞ്ഞ കഥയാണ്. യേശുനാഥനെ ആഴമായി സ്നേഹിക്കയും ആദരിക്കയും ചെയ്യുന്ന ആ വലിയ മനുഷ്യനെപ്പറ്റി പിന്നീട് കുഞ്ഞിച്ചായൻ പറയാം.

ഇനി അച്ചൻ പറഞ്ഞ കഥ കേൾക്കാൻ എല്ലാവരും അടുത്തുവരൂ.

ഒരിക്കൽ ഒരു കൽക്കരിഖനിക്കു സമീപമുള്ള കൊച്ചുകുന്നിൻ വെൺമയാർന്ന ഒരു സുന്ദരപുഷ്പം പുഞ്ചിരിതൂകി നിന്നിരുന്നു. കാറ്റ് അടിക്കുമ്പോൾ കറുത്ത കൽക്കരിപ്പൊടികൾ ആ പൂവിന്റെ ഇതളുകളിൽ ചെന്നുവീഴും. പക്ഷെ ആ കറുത്ത ചെടികൾക്ക് ആ സുന്ദര പുഷ്പത്തിന്റെ ഇതളുകളെ വികൃതം ആക്കാൻ കഴിഞ്ഞില്ല.

2006 അവസാനിക്കുന്നു. കഴിഞ്ഞ ഒരു വർഷ കാലം വഴിനടത്തിയ ദൈവത്തിന് സ്തുതി യർപ്പിക്കാം. എല്ലാവർക്കും പുതുവത്സരാശംസ കൾ നേർന്നുകൊള്ളുന്നു.

**ദൈവം നമ്മോടൊപ്പമുണ്ട്**

അച്ചൻ പലസ്ഥലങ്ങളിൽ പോകുമ്പോഴും ചില കൂട്ടുകാർ സമീപിച്ച് പറയാറുണ്ട് എന്നെ ആരും സ്നേഹിക്കുന്നില്ല. മാതാപിതാക്കൾപോലും എപ്പോഴും എന്നെ കുറ്റപ്പെടുത്താറുണ്ട്. കൂട്ടുകാർ എന്നെ പരിഹസിക്കാറുണ്ട്. എന്നെ ആർക്കും വേണ്ട നമ്മളെ എല്ലാവരും മനസ്സിലാക്കണമെന്ന് നമുക്ക് വളരെ നിർബന്ധം ഉള്ളതുപലെ നാമും മറ്റുള്ളവരെ അറിയുവാനും സ്നേഹിക്കുവാനും ശ്രമിക്കണം. സാധാരണഗതിയിൽ മാതാപിതാക്കൾ മക്കളെ തള്ളിക്കളയുവാൻ തയ്യാറാവില്ല. അവരുടെ ശാസനകൾ നമ്മളെ നേരായ പാതയിൽ നയിക്കുവാൻ വേണ്ടിയാണെന്ന് കരുതുക. ഈ ജൻമം ദൈവം തന്ന ദാനമാണെന്നും അതുകൊണ്ട് ദൈവം എല്ലാ അവസ്ഥയിലും നമ്മോടൊപ്പമുണ്ടെന്നും വിശ്വസിക്കുക. 'ഇമ്മാനുവൽ' എന്ന വാക്കിന്റെ അർത്ഥം (ദൈവം നമ്മോടുകൂടെ) എന്നാണ്. പ്രത്യേകിച്ച് ഇമ്മാനുവേലിനെ ലോകത്തിന് ലഭിച്ച ഈ മാസം ഈ ചിന്ത നമ്മളിൽ ശക്തമാകണം. അങ്ങനെ ആയിത്തീരുമ്പോൾ യേശുവിന്റെ സ്വഭാവം ചെന്ന് പ്രാർത്ഥിച്ചിറങ്ങുമ്പോൾ കൂട്ടുകാരി നമിതയെ കണ്ടു. അവളോട് കാര്യങ്ങളെല്ലാം പറഞ്ഞു. ക്ലാസാരംഭിച്ചപ്പോൾ പ്രിൻസിപ്പാൾ വന്ന് എസ്കർഷന് പോകുന്ന കുട്ടികളുടെ ലിസ്റ്റ് വായിക്കാൻ തുടങ്ങിയപ്പോൾ സ്നേഹ എഴുന്നേറ്റ് കരഞ്ഞുകൊണ്ട് അവൾ പണില്ലാത്തതുകൊണ്ട് വരുന്നില്ലയെന്ന് പറഞ്ഞു. അപ്പോൾ ചിരിച്ചുകൊണ്ട് പ്രിൻസിപ്പാൾ പറഞ്ഞു അതിന് സ്നേഹയുടെ പണം ഇവിടെ അടച്ചിട്ടുണ്ടല്ലോ. ക്ലാസ് തുടങ്ങുന്നതിന് മുമ്പ് നമിതയാണ് സ്നേഹയുടെ പണമടച്ചത്. സ്നേഹ ഓടിച്ചെന്ന് നമിതയെ കെട്ടിപ്പിടിച്ച് സ്നേഹചുംബനം നൽകി. അപ്പോൾ നമിത പറഞ്ഞു കഴിഞ്ഞ ഒരുവർഷക്കാലം എനിക്ക് ലഭിച്ച പോക്കറ്റ് മണിയുടെ ഒരംശം നീക്കിവച്ചതാണ് സ്നേഹക്ക് വേണ്ടി ഞാൻ അടച്ചത്. അപ്പോൾ സ്നേഹയുടെ കണ്ണിൽനിന്ന് നന്ദിയുടെ കണ്ണുനീർ പൊഴിയുന്നുണ്ടായിരുന്നു. ആ ക്ലാസ് മുഴുവനും ആ കൂട്ടുകാരുടെ സന്തോഷത്തിൽ പങ്കു ചേർന്നു.

നമിത നല്ല പ്രവർത്തിചെയ്തപ്പോൾ അവൾ ദൈവത്തോടുകൂടെ ആയിരുന്നു. സ്നേഹ പ്രയാസപ്പെട്ടപ്പോൾ ദൈവം അവളുടെകൂടെ ആയിരുന്നു. അതുകൊണ്ട് ആരും ഏകരല്ല. "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല" (യോഹ. 14:18) അതുകൊണ്ട് ദൈവം നമ്മോടുകൂടെയുണ്ട്.

**സ്നേഹപൂർവ്വം തരകനച്ചൻ, തേവലക്കര.**

ഇനി അച്ചൻ പറഞ്ഞ കഥ കേൾക്കാൻ എല്ലാവരും അടുത്തുവരൂ.

ഒരിക്കൽ ഒരു കൽക്കരിഖനിക്കു സമീപമുള്ള കൊച്ചുകുന്നിൻ വെൺമയാർന്ന ഒരു സുന്ദരപുഷ്പം പുഞ്ചിരിതൂകി നിന്നിരുന്നു. കാറ്റ് അടിക്കുമ്പോൾ കറുത്ത കൽക്കരിപ്പൊടികൾ ആ പൂവിന്റെ ഇതളുകളിൽ ചെന്നുവീഴും. പക്ഷെ ആ കറുത്ത പൊടികൾക്ക് ആ സുന്ദര പുഷ്പത്തിന്റെ ഇതളുകളെ വികൃതം ആക്കാൻ കഴിഞ്ഞില്ല. ചെന്നു വീഴുന്ന നിമിഷത്തിൽത്തന്നെ അവ വഴുതിപ്പോകും. പൂവ് പഴയതുപോലെ പുഞ്ചിരിതൂകി നിൽക്കും.

ഈ കഥയിലെ ഗുണപാഠം കുഞ്ഞിച്ചായൻ പറയാം.

പാപവും ദുഃഖവും ഇരുളും നിറഞ്ഞ ഒരു ലോകത്തിലേക്ക് നാം ജീവിക്കുന്നത്. പുകവലി, പാൻപരാഗ്, മദ്യപാനം, മയക്കുമരുന്ന് ഇവയൊക്കെ യേശുനാഥന്റെ പൂന്തോട്ടത്തിലെ സുന്ദര പുഷ്പങ്ങളാകുന്ന നിങ്ങളുടെ വിശുദ്ധി നഷ്ടപ്പെടുത്തും. കാറ്റിൽ പറക്കുന്ന കൽക്കരിപ്പൊടികളിൽ നിന്ന് തന്റെ ഇതളുകളുടെ വിശുദ്ധികാത്തു സൂക്ഷിച്ച സുന്ദരപുഷ്പത്തെപോലെ നാം നമ്മെ കാത്തുസൂക്ഷിക്കണം. അതിനു കർത്താവിന്റെ കൃപകൂടിയേ കഴിയൂ.

പ്രാർത്ഥനാപൂർവ്വം യേശുനാഥനിൽ ആശ്രയിക്കുമെന്നും നമ്മുടെ ഹൃദയം പരിശുദ്ധമായി കാത്തു സൂക്ഷിക്കുമെന്നും നമുക്ക് പ്രതിജ്ഞചെയ്യാം.

എല്ലാ നന്മകളും നേർന്നുകൊണ്ട്, നിറഞ്ഞ സ്നേഹത്തോടെ,

**സ്വന്തം കുഞ്ഞിച്ചായൻ.**

കൂട്ടുകാരുടെ രചനകൾ ക്ഷണിക്കുന്നു. കഥ, കവിത, കടങ്കഥകൾ, ചിത്രങ്ങൾ തുടങ്ങിയവ എഴുതി അയയ്ക്കുക. കഥ ഒരു ഫുൾസ്കാപ്പ് പേജിൽ കവിയരുത്.

വിലാസം:-
ബാലസഭ
മലങ്കരസഭ മാസിക
ദേവലോകം അരമന, കോട്ടയം-38

**വചനപാഠ...**

ക്രിസ്തുയേശുവിലെ വിശ്വാസത്താൽ നിങ്ങൾ എല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു.

(ഗലാത്യർ 3:26)

## കൂട്ടുകാരുടെ രചനകൾ




ജേക്കബ് കോശി റ്റി.,
തുണ്ടത്തിൽ, തുമ്പമൺ

കവിത

## അമ്മയാണെനിക്കെല്ലാം

റിജി വർഗീസ്, പറന്തൽ,

നിലാവുള്ള രാത്രിയിൽ ഞാൻ
ആദ്യമായ് ഊഴിയിൽ വന്നപ്പോൾ
എനിക്കാദ്യം കിട്ടിയ
ചൂടാണെൻ അമ്മ
എന്നെ ആദ്യം ഉറക്കിയ പാട്ടാണെൻ അമ്മ
എന്നെ ആദ്യം കണ്ട നേത്രമാണെൻ അമ്മ
എന്നെ ആദ്യം ശാസിച്ച
അല്ല; സ്നേഹിച്ച നീരുറവയാണെൻ അമ്മ
എന്നെ ആദ്യം തഴുകിയ
തെന്നലാണെൻ അമ്മ
എന്നെ ആദ്യം പൊട്ടു തൊടുവിച്ച
സിന്ദൂരമാണെൻ അമ്മ
എന്നെ പിച്ചവച്ച് നടത്തിയ
വഴികളാണെൻ അമ്മ
എന്നെ നേർവഴിക്കു തെളിച്ച
വെളിച്ചമാണെൻ അമ്മ
ഞാൻ പ്രാർത്ഥിക്കുന്ന
ഈശ്വരനാണെൻ അമ്മ
അമ്മയാണെനിക്കെല്ലാം

# BIBLE STUDY PUZZLE 46

CROSSWORD

ജോഷി ബി. ജോൺ, മണപ്പള്ളി



## വലത്തോട്ട്

1. വെളിച്ചത്തിനു സാക്ഷ്യം പറയാൻ വന്നവൻ (4,4)
6. അർത്ഥഹ്ശഷ്ടാവിന്റെ വനം മന്ത്രി (3)
7. ബാബേൽ രാജാവ് ബെരോദാകിന്റെ പിതാവ് (4)
9. യെരുശലേമിന്റെ ആട്ടിൻവാതിൽ പണിത പുരോഹിതൻ (4)
10. യെഹൂദയിൽ നിലനിർത്തിയ ജനത്തിന് അധിപതിയായി നെബൂഖദ്നേസർ നിയമിച്ചവൻ (4)
11. മോശ പ്രാർത്ഥിച്ച് യഹോവയുടെ തീ കെടുത്തിയ സ്ഥലം (3)
14. ലാമേകിന്റെ പിതാവ് (5)
16. ഇത്തല്യയുടെ പടിഞ്ഞാറ് അതിരിലെ പ്രധാന നഗരങ്ങളിലൊന്ന് (3)
17. അബ്നേരിന്റെയും യോവാബിന്റെയും സേനകൾ ഏറ്റുമുട്ടിയ സ്ഥലം (4)
18. എല്ലാവരാലും ദൈവമുമ്പാകെ സാക്ഷ്യം ലഭിച്ചവനെന്ന് യോഹന്നാൻ പറയുന്നവൻ (5)
21. ഫീനെഹാസിന്റെ മകൻ അബൂശൂവയുടെ മകൻ (2)
22. അസ്ഥിരരും ബുദ്ധിയില്ലാത്തവരുമായ സഭകൾ ഉള്ള സ്ഥലം (3)
23. വാനിൽ നിന്ന്, ഉടയോൻ കൈയാൽ, ഘോഷത്തോടെ ഇറങ്ങുന്നത് (3)
25. യോശുവയ്ക്കുശേഷം, ശൗലിനുമുമ്പ്, ജനത്തെ നയിച്ചവർ (6)
27. യാഗപീഠം പണിയാൻ ദാവീദിന് നിലം നൽകിയവൻ (രാജാ.) (4)
28. മക്കദോന്യക്കാരനെ പൗലോസ് ദർശനത്തിൽ കണ്ട സ്ഥലം (3)
29. 'ദൈവത്തിന്റെ സേന' എന്ന് അർത്ഥം (4)
30. ഇയ്യോബിന്റെ സ്നേഹിതരിൽ ഒന്നാമൻ (4)
31. യോഹന്നാൻ ജലത്താൽ നൽകി; കർത്താവ് ആത്മാവിനാലും (3)

## താഴോട്ട്

2. ബെൻ ഹദദിനുവേണ്ടി എലീശയെ കണ്ടവൻ (4)
3. അഹരോന്റെ ആദ്യ ജാതൻ (3)
4. സിംഹാസനവും സുഖവും വെടിഞ്ഞ് നിലത്ത് ഇരിക്കേണ്ടവൾ (6)
5. കയ്യാഫാവിന്റെ അമ്മായപ്പൻ (3)
6. എലീശയുടെ നാട് (6)
8. അയ്യായിരം ശേക്കെൽ തൂക്കമുള്ള താമ്രകവചം ധരിച്ചവൻ (3)
9. "നിന്റെ ഉദരഫലവും അനുഗ്രഹിക്കപ്പെട്ടത്" ആദ്യം പറഞ്ഞതാര്? (5)
11. 'ഗൊൽഗോഥാ'യുടെ അർത്ഥം (5)
12. കോരെശ്‌രാജാവിന്റെ കൽപനചുരുൾ കണ്ടെത്തിയ രാജധാനി (4)
13. ദൈവത്തിന്റെ പെട്ടകം അസ്തോദിലേക്കു കൊണ്ടുപോയവർ (5)
15. മീഖായാവ് പ്രവാചകനെ ചെകിട്ടത്ത് അടിച്ചവൻ (5)
19. മീഖളിന്റെ രണ്ടാം ഭർത്താവ് ഫൽതിയുടെ പിതാവ് (3)
20. സുഗന്ധസസ്യങ്ങളുടെ തടങ്ങളിൽ നിന്ന് പ്രിയൻ പറിക്കുന്ന പൂവ് (3)
24. രൂഫൊസിന്റെ നാട് (3)
26. "എന്റെ കൈയും തലയും കൂടി കഴുകേണമേ." പറഞ്ഞതാര്? (3)

## പദപ്രശ്നം-44 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. സഖറിയ പനയ്ക്കമറ്റം കടപ്ര, മാന്നാർ
2. പൊന്നമ്മ ജോർജ് പറന്തൽ, പന്തളം
3. മേരിക്കുട്ടി അലക്സാണ്ടർ, തിരുവനന്തപുരം-11

4. അന്നമ്മ ഫിലിപ്പോസ്, കാലെവാഡി, പൂനെ; 5. റെയ്സ ജോഷി, എടക്കാട്ടുവയൽ; 6. നിതിൻ മാത്യു, മംഗലാപുരം; 7. എലിയാമ്മ ജോർജ്, ആവണീശ്വരം; 8. സൂസമ്മ ചാക്കോ, കുട്ടനാട്; 9. വിവേക് ഫിലിപ്പോസ്, മാവേലിക്കര; 10. അന്നമ്മ കെ. കുന്നിക്കോട്, കൊല്ലം; 11. സാറാമ്മ കെ. കുന്നിക്കോട്, കൊല്ലം; 12. റെയ്ചൽ അലക്സാണ്ടർ, പൂനെ; 13. ലിസി വർഗീസ്, തിരുവല്ല; 14. ജിനി സാറ എബ്രഹാം, കാഞ്ഞിരപ്പള്ളി; 15. ജിതിൻ ജോർജ്, വളയൻചിറങ്ങര; 16. കെൻഷ ഹന്ന താംബരം ചെന്നൈ; 17. അന്നമ്മ നൈനാൻ, നാഗ്പൂർ; 18. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 19. എലിസബത്ത് മാത്യു, കൊൽക്കത്ത; 20. സുശീല ജേക്കബ്, ചാത്തന്നൂർ; 21. എലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 22. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 23. റെയ്ചൽ മാത്യു, ഭോപാൽ; 24. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 25. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 26. എലിയാമ്മ പൗലോസ്, വയനാട്; 27. അന്നമ്മ തോമസ്, നരിയാപുരം; 28. നിഖിൽ ജി. ജോൺ പന്തളം; 29. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 30. എ. കെ. വർഗീസ് അറുന്നൂറ്റിമംഗലം; 31. പി. സി. അലക്സാണ്ടർ മറ്റം മാവേലിക്കര; 32. ടി. സി. മാത്തൻ, കുന്നംകുളം; 33. വി. എ. തോമസ്, കുറ്റനാട്; 34. എലിസബത്ത് ചെറിയാൻ, നിരണം; 35. സാറാമ്മ തമ്പി, കോയമ്പത്തൂർ; 36. ലിസിയമ്മ വർഗീസ്, കാൺപൂർ; 37. സൂസമ്മ പി. എ. കരിപ്ര, കൊല്ലം; 38. ലൂസി അലക്സാണ്ടർ ചെന്നൈ; 39. കെ. ജോസഫ് എനാത്ത്, കൊല്ലം; 40. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി; 41. കുമാരി ചാക്കോ, തിരു - 4; 42. സൂസമ്മ മാത്യു, നാരങ്ങാനം; 43. എലിസബത്ത് തമ്പി, കൊച്ചി; 44. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 45. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 46. മോളി ജോൺ, മല്ലപ്പള്ളി വടക്ക്; 47. അന്നമ്മ ജോൺ, തെക്കേമല, കോഴഞ്ചേരി; 48. ബീന തോമസ്, പുതുപ്പള്ളി; 49. നീനു ജോർജ്, ഡെന്റൽ കോളെജ്, കാസർകോട്; 50. ചിന്നമ്മ വർഗീസ്, നാരങ്ങാനം; 51. ഉണ്ണി വർഗീസ്, പെരിങ്ങര; 52. സൂസമ്മ തങ്കൻ, മുംബയ് - 42; 53. എലിയാമ്മ ജോർജ് മിത്രാഡ്; 54. മേരിക്കുട്ടി പാപ്പൻ കലയപുരം; 55. ആലീസ് വർഗീസ്, ചമ്പക്കര; 56. ലാലിക്കോശി ഊന്നുകൽ; 57. ഓമന ചാക്കോ, നിരണം; 58. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 59. അമ്മിണി കോശി, നാരങ്ങാനം; 60. എലിയാമ്മ ശീവർ, കുന്നംകുളം; 61. മറിയാമ്മ യോഹന്നാൻ കന്യാകുമാരി; 62. എലിയാമ്മ സഖറിയ, കൊൽക്കത്ത; 63. റോസമ്മ ജോർജ്, കൊൽക്കത്ത; 64. സാറാമ്മ വർഗീസ്, നിരണം നടുവിൽ; 65. സ്നേഹലതാ തോമസ്, കടമ്പനാട്; 66. കെ. ജോർജ് തണ്ടുകൽ; 67. ജോസ് സാമുവൽ, മേട്ടുപാളയം; 68. സൂസമ്മ രാജൻ, കൊൽക്കത്ത; 69. ബാബു ജോൺ, ചാത്തന്നൂർ; 70. ചിന്നമ്മ ജോൺ, തിരു - 11; 71. മറിയാമ്മ അലക്സാണ്ടർ, ചന്ദനപ്പള്ളി; 72. കെ. കെ. എബ്രഹാം, കോട്ടയം; 73. സൂസമ്മ ഇടിക്കുള, പൂനെ; 74. എലിയാമ്മ തോമസ്, നിരണം; 75. രഞ്ജിനി റജി കല്ലിശേരി; 76. ഷിജി കെ. ജോർജ് കുരിപ്പള്ളി; 77. ഏലമ്മ എബ്രഹാം, കല്ലിശേരി; 78. ബബലു സാമകോശി ചാത്തന്നൂർ; 79. എലിയാമ്മ ഐസക്, പുത്തൂർ; 80. മറിയാമ്മ വർഗീസ് ആനിക്കാട്.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-02-2007

## പദപ്രശ്നം - 44, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ഷെ | ഹ | സ് | കേ | ൽ | എ | ലി | ശ | ബെ | ത് |
| ഗ | ദ | ര | നാ | ഗ | ലീ | ല | മ | ഷ | ഖ |
| ർ | ബെ | ബ് | ൻ | ഏ | ശാ | വ് | ശ്ശ | ഹോ | ഹ |
| സാ | ഈ | ശാ | ന | മൂ | ല | ൻ | ശി | വ | ദ |
| ഹ | ഗൊ | ക്കേ | ഹു | ന | ഹ് | ബി | ൽ | ദാ | ദ് |
| ദൂ | രാ | സ | ള | ദൂ | ശി | ലൂ | ക്ക | ഫോ | ന്യ |
| ഥാ | ർ | കെ | ന | സ് | തു | ഖ | ഥെ | ര | ഏ |
| അ | ഥേ | ന | ഥോ | കാ | ലേ | ബ് | ഒ | രീ | ബെ |
| അ | ന | ന്ത്രാ | സ് | ദേ | ന | ഥ | ന | ഖേ | ൽ |
| ശീ | ഖാ | വ് | അ | ശ് | പെ | നാ | സ് | കേ | വാ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

## മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ

# ജീവിതത്തിന്റെ ഭിന്ന മുഖങ്ങളിൽ

അനുഭവസമ്പന്നമാണ് മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ ജീവിതം. വ്യത്യസ്ത ജീവിത മേഖലകളിൽ പ്രവർക്കുന്ന അനവധി ആളുകൾ അദ്ദേഹത്തിന്റെ ഉറ്റമിത്രങ്ങളാണ്. അവിടെ ജാതിയില്ല, വർണ്ണവിവേചനമില്ല, കക്ഷിരാഷ്ട്രീയത്തിന്റെ അതിപ്രസരവുമില്ല. എല്ലാവരും ക്രിസ്തുവിൽ ഒന്നാണ്, ദുഃഖിതരുടെ ദുഃഖത്തിൽ പങ്കുകൊള്ളും. അനാഥരെ സനാഥരാക്കാൻ ശ്രമിക്കും. ഇവയൊക്കെ ഉദാഹരിക്കാൻ അനവധി സംഭവങ്ങളുണ്ട്.

1964 മാർച്ച് 3-നു തിരുമേനി കോലഞ്ചേരി പള്ളിയിലേക്കു പോകുകയാണ്. കുറവിലങ്ങാട് എത്തിയപ്പോൾ ഒരു വലിയ ആൾക്കൂട്ടം. തീപ്പൊള്ളലേറ്റ ഒരു കുട്ടി. ആശുപത്രിയിൽ കൊണ്ടുപോകാൻ കാർ കാത്തു നില്ക്കുകയാണ്. കുട്ടി വേദനകൊണ്ടു പുളയുന്നു. കൈകാണിച്ചിട്ട് ഒരു കാറും നിർത്തുന്നില്ല. എല്ലവർക്കും ധൃതി. ആരും നിന്നില്ല. അപ്പോഴാണ് തിരുമേനിയുടെ വരവ്. അവർ കൈകാണിച്ചു. തിരുമേനി കാർ നിർത്തി. ഈഴവസമുദായത്തിൽപ്പെട്ട കുട്ടിയുടെ ബന്ധുക്കൾ തിരുമേനിയെ കണ്ടപ്പോൾ ധർമ്മസങ്കടത്തിലായി. അദ്ദേഹത്തെ ബുദ്ധിമുട്ടിക്കുന്നതിൽ പ്രയാസം. കാർ വിട്ടു പൊയ്ക്കൊള്ളാൻ അവർ അനുമതി നൽകി. തിരുമേനി വിസമ്മതിച്ചു. അദ്ദേഹം കാറിൽ നിന്നിറങ്ങി. “പാപ്പനെ, നീ ഈ കുട്ടിയെ ആശുപത്രിയിലാക്കിയിട്ടു വരു. ഞാനിവിടെ നില്ക്കാം.” തിരുമേനി കല്പിച്ചു. സാവകാശം കുട്ടിയുടെ അരികിലേക്കു നീങ്ങി. വലതു കരം ഉയർത്തി കുരിശു വരച്ചാശീർവ്വദിച്ചു. “മകളേ, ഭയപ്പെടേണ്ട.” അദ്ദേഹം ആ കുട്ടിയോടരുളി. പാപ്പൻ നിമിഷനേരം കൊണ്ട് കുട്ടിയെ കാരിത്താസ് ആശുപത്രിയിൽ എത്തിച്ചു. കാർ തിരികെ എത്തുംവരെ വഴിയോരത്തെ ഒരു വീട്ടുമുറ്റത്ത്, ആ നല്ല ശമരിയാക്കാരൻ വിശ്രമിച്ചു.



ഒരുനാൾ രാത്രി തിരുമേനി കരിപ്പുഴ പള്ളിയിൽ നിന്നും, ഓതറയിലേക്കു യാത്ര തിരിച്ചു. രാത്രി കുറേ വൈകി. തട്ടാരമ്പലം ജംഗ്ഷൻ പിന്നിട്ടു. മാവേലിക്കര ലക്ഷ്യമാക്കി കാർ നീങ്ങി. പെട്ടെന്ന് അതാ ഒരു മനുഷ്യൻ, “രക്ഷിക്കണേ” എന്നു നിലവിളിച്ചുകൊണ്ട് കാറിന്റെ ലൈറ്റു വെട്ടത്തിൽ കയറിനിന്നു. പാപ്പൻ കാർ നിർത്തി. തിരുമേനിക്ക് ആളിനെ മനസ്സിലായി. ഓതറ നെല്ലിമലയിൽ പിതാവ് എന്ന് വിളിക്കപ്പെടുന്ന മത്തായിച്ചന്റെ മകൻ. കൊപ്രാ ബിസിനസ്സുകാരൻ. അയാൾ ആലിലപോലെ വിറയ്ക്കുന്നു. “നീ ഇപ്പോൾ എവിടെ പോകുന്നു?” തിരുമേനി ആരാഞ്ഞു. “നെല്ലിമലയ്ക്ക്,” അയാൾ പറഞ്ഞു. “കാറിലേക്ക് കയറു” തിരുമേനി ആജ്ഞാപിച്ചു. അയാൾ കാറിൽ കയറി യാത്ര തുടർന്നു. യാത്രയിൽ സംഭവങ്ങൾ വിവരിച്ചു. ആലപ്പുഴയിൽ കൊപ്രാ വിറ്റിട്ട്, വീട്ടിലേക്ക് പുറപ്പെട്ടതാണയാൾ. തട്ടാരമ്പലത്ത് എത്തിയപ്പോൾ അവസാന ബസും പോയ്ക്കഴിഞ്ഞിരുന്നു. മടിക്കുത്തു നിറയെ രൂപായും രാത്രി സമയം എന്തു ചെയ്യും? കിഴക്കോട്ടു പോകാൻ വിഷമിച്ചു നില്ക്കുമ്പോൾ നാലഞ്ചു പേർ അടുത്തുകൂടി. “മാവേലിക്കരവരെ കൂട്ടിനുണ്ട്. വരുന്നോ”ന്നായി അവർ. അത്രയുമാകട്ടെയെന്നു കരുതി, അവരുടെ കൂടെ പുറപ്പെട്ടു. കുറെ

ശേഷം 38-ാം പേജിൽ

ഫാ. റ്റി. ജെ. ജോഷ്വാ

# ദയറോയൂസോ എന്ന റമ്പാൻ

**സ്വർണ്ണവും വെള്ളിയും അണിയുവാൻ പാടില്ല എന്ന് നിഷ്കർഷിക്കുന്നു. അതായത് ഭൗതിക കാര്യങ്ങളോടും ആഡംഭരങ്ങളോടുമുള്ള ആസക്തി വെടിഞ്ഞ് സർവ്വ സംഗ പരിത്യാഗിയായിത്തീരുകയാണ്. കറുപ്പ് വേഷവും ശിരോവസ്ത്രവും സൂചിപ്പിക്കുന്നത് അതാണ്. എപ്പിസ്ക്കോപ്പാ മാർ മസനപ്സാ ധരിക്കുന്നത് ഈ അർത്ഥത്തിലാണ്.**

സന്യാസിപ്രസ്ഥാനവും ആശ്രമങ്ങളും ക്രിസ്തീയസഭയുടെ പരിപുഷ്ടിക്കു വിലപ്പെട്ട സംഭാവനകൾ നൽകിയിട്ടുണ്ട്. സഭയുടെ ഭണ്ഡാരപ്പുരകളായി (Treasure House) ദയറാകളെ പരിഗണിക്കാം. സഭയുടെ ആരാധനക്രമങ്ങൾ രൂപീകരിക്കപ്പെട്ടതും ക്രോഡീകരിക്കപ്പെട്ടതും ആശ്രമങ്ങളിലാണ്. ആദ്ധ്യാത്മികതയുടെ സ്രോതസ്സുകളായി ആശ്രമങ്ങൾ വർത്തിച്ചിരുന്നു. സിദ്ധന്മാരും, വേദശാസ്ത്രപണ്ഡിതന്മാരും, മഹാചാര്യന്മാരുമായ അനവധി പിതാക്കന്മാർ ആശ്രമങ്ങളിൽ നിന്ന് ഉയർന്നുവന്നവരാണ്.

സഭയുടെ നേതൃത്വം വഹിക്കുവൻ അനുയോജ്യരായ മെത്രാന്മാരെ ദയറാകളിൽ നിന്നാണ് കണ്ടെത്തിയിരുന്നത്. ഇന്നും സഭയുടെ ആത്മീയോന്നമനത്തിനും നവോത്ഥാനത്തിനും ആശ്രമങ്ങൾക്കും ദയറാകൾക്കും വലിയ പങ്കു വഹിക്കുവാനുണ്ട്. സന്യാസ പ്രസ്ഥാനത്തോട് വിമർശനവും വിരക്തിയും പുലർത്തിപ്പോന്ന പ്രോട്ടസ്റ്റന്റു സഭകൾതന്നെയും പുനർചിന്തനത്തിനും നൂതന പരീക്ഷണങ്ങൾക്കും ശ്രമിക്കുന്നതായി കാണാം. ഫ്രാൻസിലെ "ടെയ്സെ" കമ്യൂണിറ്റി ഇതിനൊരു ഉദാഹരണമാണ്.

നമ്മുടെ സഭയിൽ ആശ്രമങ്ങൾ കൂടുതലായി ഉണ്ടാകുന്നു എന്നത് ശുഭോദർക്കമാണ്. എന്നാൽ അവ ഉന്നതമായ നിലവാരം പുലർത്തുന്നില്ല എങ്കിൽ ഗുണത്തെക്കാൾ അധികം ദോഷമായിരിക്കും വരുത്തുന്നത്. ആശ്രമങ്ങളോടു ബന്ധപ്പെട്ടും അല്ലാതെയും അനേകർ "ദയറോയൂസോ" സ്ഥാനം സ്വീകരിക്കാൻ മുമ്പോട്ടു വരുന്നു എന്നുള്ളത് സന്തോഷകരം തന്നെ. അങ്ങനെ സ്ഥാനം സ്വീകരിക്കുന്നവരെ "റമ്പാൻ" (ഗ്രാമീണ ശൈലിയിൽ 'എറമ്പാൻ') എന്നു നാം വിളിക്കുന്നു. ശീമക്കാരിൽ നിന്നും കിട്ടിയ പദമല്ല അത്. അവരെ റമ്പാന്മാർ "ആബൂൻ ദയറോയോ" - അതായത് "ദയറായക്കാരനായ പിതാവ്"- എന്നാണു വിളിക്കുന്നത്. "റബ്ബാൻ" (റബ്ബൂനി) എന്ന അറമായ പദത്തിന്റെ തൽഭവമാണ് "റമ്പാൻ". അതിന്റെ അർത്ഥം, ഗുരു, ശ്രേഷ്ഠൻ, മഹാൻ, വലിയവൻ എന്നാണ്. നമ്മുടെ നാട്ടിൽ "ഗുരുജി" എന്നു വിളിക്കുന്നതിനു തുല്യമായിട്ടെടുക്കാം. ഹൈന്ദവസമൂഹത്തിൽ സന്യാസികളെ "ഗുരുജി" എന്നു സംബോധന ചെയ്യാറുണ്ടല്ലോ.

നമ്മുടെ സമൂഹത്തിൽ ദയറോയൂസോ സ്ഥാനത്തെപ്പറ്റി തെറ്റായ പല ധാരണകളും കടന്നു വന്നിട്ടുണ്ട്. സന്യാസ ജീവിതത്തിലേക്കുള്ള ആകർഷണത്തേക്കാൾ മറ്റു പലതുമാണ് പലരെയും അതിലേക്ക് കൊണ്ടുവരുന്നത് എന്ന് തോന്നിപ്പോകുന്നു. ദയറോയൂസോയുടെ പവിത്രതയും, കർത്തവ്യങ്ങളും, ജീവിതനിഷ്ഠയും, എല്ലാം ഏറ്റെടുക്കുവാനുള്ള ദൗത്യം വിസ്മരിച്ചുകൂടാ. "അര മെത്രാന്റെ" വേഷമണിയാനുള്ള വ്യഗ്രതയായി തരംതാണു പോകരുത്. നമ്മുടെ ഇടയിൽ ഈ സ്ഥാനത്തെപ്പറ്റി ചില തെറ്റായ ധാരണകൾ കടന്നു വന്നിട്ടുണ്ട്. അവ തിരുത്തപ്പെടണം.

1) ഇതൊരു പട്ടമല്ല; ആചാര്യത്വ നൽവരം നൽകുന്ന ഒരു ശുശ്രൂഷയും അതിലില്ല. കശീശമാരല്ലാത്തവർക്കും റമ്പാൻ സ്ഥാനം സ്വീകരിക്കാം. ശീമയിലെ സുറിയാനിക്കാരുടെ ഇടയിൽ അത്തരക്കാരുണ്ട്. മലങ്കരയിലെ നാലാം കാതോലിക്കാ ആയിരുന്ന ഔഗേൻ പ്രഥമൻ ബാവാ, ശെമ്മാശനായിരിക്കുമ്പോൾ റമ്പാൻ സ്ഥാനം സ്വീകരിച്ച ആളായിരുന്നു.

2) എപ്പിസ്ക്കോപ്പാ ആകുന്നതിനുള്ള ചവിട്ടുപടിയല്ല. അങ്ങനെ പലരും ധരിച്ചിട്ടുണ്ട്. റമ്പാനായാൽ എപ്പിസ്ക്കോപ്പാസ്ഥാനം അനുക്രമമായി ലഭിക്കുമെന്നുള്ള ധാരണ തിരുത്തപ്പെടണം. സന്യസ്തരിൽ നിന്ന് എപ്പിസ്ക്കോപ്പാമാരെ തെരഞ്ഞെടുക്കുന്നു എന്നുള്ളതിൽ നിന്നു വന്ന തെറ്റായ അനുമാനമാണിത്.

3) ഇതു പട്ടം കൊട അല്ലാത്തതിനാൽ കാതോലിക്കായോ, മെത്രാപ്പോലീത്തായോ നൽകേണ്ട സ്ഥാനമമല്ല. ഇക്കാര്യം നാം അംഗീകരിച്ചിട്ടുള്ള ഹൂദായ കാനോനിൽ വ്യക്തമാക്കിയിട്ടുണ്ട്. അതിൽ പറയുന്നത് "റീശ്ദയറോയോ" അതായത് ദയറായുടെ തലവൻ ഈ സ്ഥാനം നൽകുന്നു എന്നാണ്.

"ദയറാക്കാരനാകുവാൻ (റമ്പാൻ) ആഗ്രഹിക്കുന്നയാൾ മദ്ബഹാ വാതിലിനു മുമ്പാകെ നിൽക്കണം... ഞാൻ ദൈവത്തോടു സമീപിക്കുവാൻ ആഗ്രഹിക്കുന്നു എന്നാദിയായതു പറഞ്ഞുകൊണ്ട് റീശ്ദയറോയിക്ക് അതു സമർപ്പിക്കുകയും, അദ്ദേഹം പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ സ്ഥാനാർത്ഥിയുടെ തലമുടി കത്രിക്കുകയും ചെയ്യണം."

....പിന്നെ അരക്കെട്ട്, മസ്നപ്സാ, പുറം കുപ്പായം, ചെരിപ്പ് ഇവ ധരിപ്പിച്ചിട്ട് തോളിൽ വഹിച്ചു നടക്കുവാനായി ഒരു കുരിശും കൊടുക്കുന്നു".

4) സ്വർണ്ണവും വെള്ളിയും അണിയാൻ പാടില്ല എന്നു നിഷ്കർഷിക്കുന്നു. അതായത് ഭൗതിക കാര്യങ്ങളോടും ആഡംബരങ്ങളോടുമുള്ള ആസക്തി വെടിഞ്ഞ് സർവ്വസംഗ പരിത്യാഗി ആയിത്തീരുകയാണ്. കറുപ്പു വേഷവും ശിരോവസ്ത്രവും സൂചിപ്പിക്കുന്നത് അതാണ്. എപ്പിസ്ക്കോപ്പമാർ മസ്നപ്സാ ധരിക്കുന്നത് അത് ആ സ്ഥാനത്തിന്റെ വേഷമായതിനാലല്ല; അവർ സന്യാസികളായിരിക്കുന്നു എന്നതിന്റെ അടയാള മായിട്ടാണ്.

5) റമ്പാന്മാരുടെ കൈമുത്തുന്നത് അവരെ "അരമെത്രാനായി" കാണുന്നതുകൊണ്ടാണ്. കൈമുത്തുന്ന ഈ വ്യവസ്ഥിതി എങ്ങനെ ഉണ്ടായി? മെത്രാനായതുകൊണ്ടാണോ തിരുമേനിമാരുടെ കൈമുത്തുന്നത്? ഇന്നും വടക്കൻ പ്രദേശങ്ങളിൽ കശീശന്മാരുടെ കൈമുത്തുന്ന പതിവുണ്ട്. ശീമയിലും ഈ പതിവ് നിലനിൽക്കുന്നു. അതിന്റെ അടിസ്ഥാനം കശീശന്മാരെ ആദരിക്കുക എന്നതല്ല; കർത്താവിന്റെ തിരുശരീരരക്തങ്ങൾ ആഘോഷിക്കുന്ന കരങ്ങൾ എന്നുള്ള കാരണം കൊണ്ടാണ്. കശീശന്മാരെ കാണുമ്പോഴെല്ലാം കൈമുത്തുന്ന ഏർപ്പാട് അസൗകര്യമായതു കൊണ്ടാവാം, അത് എപ്പിസ്ക്കോപ്പന്മാരിൽ പരിമിതപ്പെടുത്തിയത്.

കൈമുത്ത് ആരംഭിച്ചതിനെപ്പറ്റി രസാവഹമായ ഒരു കഥ ചില പിതാക്കന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഉയിർത്തെഴുന്നേറ്റ കർത്താവ് തോമ്മാ ശ്ലീഹായ്ക്കുവേണ്ടി പ്രത്യക്ഷനായപ്പോൾ ശ്ലീഹായോട്, നിന്റെ വിരൽ നീട്ടി ആണിപ്പാടുകളിൽ വച്ചു നോക്കുക എന്നു കല്പിച്ചപ്പോൾ അങ്ങനെ ചെയ്തുവെന്ന്, ആവിരലിൽ കർത്താവിന്റെ രക്തം പുരണ്ടിരുന്നതിനാൽ മറ്റ് അപ്പോസ്തോലന്മാർ തോമാ ശ്ലീഹായുടെ കരം മുത്തിയെന്നും, അങ്ങനെയാണ് കൈമുത്ത് ആരംഭിച്ചതെന്നുമാണ് ആ കഥ. ഭാവനാ സമ്പന്നരായ ആരോ മെനഞ്ഞെടുത്ത കഥ ആയിരിക്കാം. സുവിശേഷത്തിൽ, തോമ്മാശ്ലീഹാ വിരൽ ഇട്ടു നോക്കിയതായി പറയുന്നില്ല.

റമ്പാന്മാരുടെ മസ്നപ്സായ്ക്കു ഒരു മാറ്റം വരുത്തുന്നത് അഭിലഷണീയമായിരിക്കും. പന്ത്രണ്ടും ഒന്നും പതിമൂന്നും കുരിശുകൾക്കു പകരം മൂന്നു കുരിശുകൾ മാത്രം തുന്നിയാൽ ചിന്താക്കുഴപ്പം മാറ്റുവാൻ കഴിയും. മെത്രാപ്പോലീത്തായുടെ മസ്നപ്സാ ഇപ്പോൾ ഉള്ളതുപോലെ തന്നെ തുടരുക. റമ്പാന്മാർ ആരെങ്കിലും മെത്രാൻ ആകുമ്പോൾ മസ്നപ്സായ്ക്കു മാറ്റം വരുത്തുകയുമാവാം.

ദയറോയൂസോ സ്ഥാനം സ്വീകരിക്കുന്നവരും അതു നൽകുന്നവരും ഗൗരവമായി ചിന്തിക്കേണ്ട ഒന്നുണ്ട്: ഈ സ്ഥാനം എന്തിനു സ്വീകരിക്കുന്നു? കൂടുതലായ ജാഗരണത്തിന്റെയും സമർപ്പണത്തിന്റെയും അനുഭവത്തിലേക്കു വരുന്നതിനും ലോകത്തിന് മരിച്ച് ക്രിസ്തുവിനുവേണ്ടി ജീവിക്കുന്നു എന്നതിന്റെ സാക്ഷ്യത്തിനുമായി തീരേണ്ടതാണ്. അവർ ആത്മീയ ജീവിതത്തിന്റെ വഴികാട്ടികളും, ചാലകശക്തികളുമായിത്തീരണം. സഭയിൽ കൂടുതൽ റമ്പാന്മാർ ഉണ്ടാകുന്നത് ഈ പ്രതീക്ഷകൾ സഫലീകൃതമാകുവാൻ കാരണമാവട്ടെ എന്നാണ് എന്റെ പ്രാർത്ഥന. ❖

### എന്താണാവോ...

#### ചവിട്ടുനാടകം

കഥകളി പോലൊരു കേരളകല. കഥകളിക്കു സമാന്തരമായി ക്രൈസ്തവ സമൂഹം വികസിപ്പിച്ചെടുത്തതായാണ് ചരിത്രം. തമിഴ്നാടുകാരായ ചിന്നത്തമ്പിപ്പിള്ള, വേദനായകംപിള്ള എന്നിവർ പാശ്ചാത്യ ഓപ്പറാ മാതൃകയിൽ പോർട്ടുഗീസ് ആധിപത്യക്കാലത്ത് വികസിപ്പിച്ചെടുത്തു. ചവിട്ടുനാടകത്തിൽ ചുവടുവെയ്പുകൾക്കാണ് പ്രാധാന്യം. പലക നിരത്തുന്ന തട്ടിൽ പന്ത്രണ്ടു ചുവടുവെയ്പുകൾ ആയോധനാപാടവ വന്ദനം, വിദൂഷകൻ തുടങ്ങിയ കൊണ്ട് നാടൻ തനിമ നിലനില്ക്കുന്ന ദൃശ്യരൂപം. കലാകാരന്മാരും, ആസ്വാദകരും വിരളമായ ഒരു കലാ രൂപമായി ഇന്ന് ഇത് അവശേഷിക്കുന്നു.

ഡിസംബർ 9 ശനിയാഴ്ച പഴയ സെമിനാരി സന്ദർശിച്ച റഷ്യൻ ഓർത്തഡോക്സ് സഭയുടെ വിദേശകാര്യ വിഭാഗം അദ്ധ്യക്ഷൻ കിറിൽ മെത്രാപ്പോലീത്തായ്ക്ക് മലങ്കരസഭ സമ്മാനിച്ച പ്രഥമ 'ഓർഡർ ഓഫ് സെന്റ് ഗ്രീഗോറിയോസ്' ബഹുമതിയുടെ അവാർഡ് പ്രഖ്യാപന രേഖ താഴെ കൊടുക്കുന്നു.

## MALANKARA ORTHODOX SYRIAN CHURCH CATHOLICATE OF THE EAST

Moran Mar Baselios Marthoma Didymus I,
Catholicos of the East and Malankara Metropolitan,
Supreme Head of the Orthodox Church in India
and the members of the Holy Episcopal Synod of the Church
are pleased to confer

**the order of St. Gregoios on**
**His eminence Metropolitan Kirill**

of smolensk and Kaliningrad,
Chairman of the Department for External Church Relations of the
Russian Orthodox Church.
This special decoration, newly instituted by the church in the name of
**Parumala Mar Gregorios, the first canonized Indian Saint**
is bestowed for the first time on this distingushed heirarch of the
Russian Orthodox Church on the occasion of
His Eminence's first visit to Kottayam, the headquarter city of
the Malankara Orthodox Church
on 8th & 9th December 2006,
in recognition of his ecumenical initiatives and contributions,
vast erudition, international acclaim and
keen sensitivity to contemporary issues.
May the Almighty God bless Your Eminence with
more honours and years.

Old Seminary,
Kottayam
09-12-06

**Baselios Marthoma Didymus I**

(Text of the Award Citation prepared by:
Prof. Jacob Kurian Onattu, Principal, K.G. College, Pampady)



# വിശ്വാസപാഠം

## വാങ്ങിപ്പോയ വിശ്വാസികളെക്കുറിച്ചുള്ള കുക്കിലിയോൻ വിശദീകരിക്കാമോ?

**– റജി സാമുവേൽ, പത്തനാപുരം**

വാങ്ങിപ്പോയവരും ഭൂമിയിൽ ജീവനോടിരിക്കുന്നവരുമായ ദൃശ്യ-അദൃശ്യ ഗണങ്ങളുടെ സമൂഹമാണ് സഭ. യേശുക്രിസ്തു ഈ ഗണത്തിന്റെ തലയായി നിലകൊള്ളുന്നു. 103-ാം സങ്കീർത്തനം 13-15 വാകൃങ്ങളാണ് വാങ്ങിപ്പോയ വിശ്വാസികൾക്കുവേണ്ടിയുള്ള കുക്കിലിയോൻ ഭാഗമായി സഭ ക്രമീകരിച്ചിരിക്കുന്നത്. ഈ സങ്കീർത്തനഭാഗം വാങ്ങിപ്പോയ വിശ്വാസികളെ അനുസ്മരിക്കുമ്പോൾ ആലപിക്കുന്നത് ജീവനോടെ ഭൂമിയിലിരിക്കുന്ന വിശ്വാസികൾക്കുള്ള ഗുണപാഠമായിട്ടാണ്. ദൈവം മനുഷ്യനോട് കാണിക്കുന്ന കരുണയ്ക്കും ദീർഘക്ഷമയ്ക്കും പാപമോചനത്തിനും വേണ്ടി സ്തോത്രം അർപ്പിക്കുവാനും സന്തോഷം പ്രകടിപ്പിക്കുവാനും അതേ സമയം തന്നെ മനുഷ്യൻ തന്റെ ബലഹീനതയെ മനസ്സിലാക്കുവാനുമായിട്ടാണ് ഈ സങ്കീർത്തനം കുക്കിലിയോന്റെ ഭാഗമായി ആലപിക്കുന്നത്.

ദൈവം പിതാവാകുന്നു എന്ന ആശയം പുതിയനിയമത്തിലെന്നപോലെ പഴയനിയമത്തിലും മറഞ്ഞുകിടപ്പുണ്ട്. തന്റെ ഭക്തരോട് ദൈവം കാണിക്കുന്ന സ്നേഹവും കരുണയുമൊക്കെ മക്കളോട് അപ്പൻ കാണിക്കുന്ന സ്നേഹവും കരുണയുമായി നാം മനസ്സിലാക്കണം. നമ്മുടെ തെറ്റുകളിലും ബലഹീനതയിലും സഹതപിക്കുന്ന ദൈവത്തിന്റെ അനന്തമായ സ്നേഹം പിതൃസഹജമായ ഒന്നാണ്. ദൈവസ്നേഹത്തിന്റെ മുമ്പാകെ വിനയത്തോടെ നിൽക്കുവാനും അതിൽ പ്രശംസിക്കുവാനുമാണ് സങ്കീർത്തനക്കാരന്റെ ആഹ്വാനം. മനുഷ്യൻ വയലിലെ പൂച്ചെടിയെപ്പോലെ പൂത്തുലയും; എന്നാൽ അല്പം കഴിയുമ്പോൾ പുല്ലുപോലെ അവൻ വാടിപ്പോകും. ഭൂമിയിൽ ജീവിച്ചിരിക്കുമ്പോൾ ദൈവത്തെപ്പോലെ കൽപ്പിക്കുവാൻ പഠിച്ചിരിക്കുന്ന മനുഷ്യൻ ജീവാന്ത്യമാകുമ്പോൾ മൃഗത്തെപ്പോലെ മാഞ്ഞുപോകും എന്ന സന്ദേശവും ഇവിടെ വ്യക്തമാണ്. എന്നാൽ നമ്മുടെ പാപങ്ങൾക്കോ അകൃത്യങ്ങൾക്കോ ഒത്തവണ്ണം നമ്മോടു പകരം ചെയ്യാതെ യഹോവയാം ദൈവം തന്റെ ദയ നമ്മുടെ മേലും അവന്റെ നീതി നമ്മുടെ മക്കളുടെമേലും വർഷിക്കും എന്ന സന്ദേശവും മനുഷ്യന്റെ ബലഹീനതയും സമന്വയിക്കുന്ന ജീവിതത്തെക്കുറിച്ച് ചിന്തിക്കുവാൻ ഈ കുക്കിലിയോൻ നമ്മോടാവശ്യപ്പെടുന്നു.

– ജെ. പി. ❖

## ഏഫയ്ക്കകത്തൊരു സ്ത്രീ

*9-ാം പേജിൽ നിന്നു തുടർച്ച...*

പശ്ചാത്താപവും മാനസ്സാന്തരവും ഉണ്ടാവുകയും ചെയ്യും. അപ്പോൾ "എന്റെ വസ്തുവകകളിൽ പകുതി ഞാൻ ദരിദ്രർക്കു കൊടുക്കും. ആരോടെങ്കിലും അപഹരിച്ചിട്ടുള്ളതിന് ഒന്നിനു നാലുവീതം തിരിച്ചു കൊടുക്കുകയും ചെയ്യും" എന്ന മനോവ്യാപാരത്തിലേക്കും സ്വയം ശൂന്യവൽക്കര ണത്തിലേക്കു എത്തിപ്പെടുകയും ചെയ്യും. അവിടെ വ്യാജ ഏഫകളില്ല; ദുഷ്ടതയുമില്ല.

സമൂഹത്തിന്റെ ഭാഗമായ നമ്മുടെ സഭ പടല പിണക്കങ്ങളായ ഇടിവും പൊളിവും കണ്ട് വികലമായ ഒരു നാലുകെട്ടിന് സമാനമല്ലേ? ഒരുപാടു കൊഴിഞ്ഞുപോകലും, പിരിഞ്ഞുപോകലും ഉണ്ടായി, ഉണ്ടായിക്കൊണ്ടി രിക്കുന്നുവെങ്കിലും പഴയ പ്രതാപത്തിന്റെ ഗരിമയിൽ തലയുയർത്തി നില്ക്കുന്നു. ജീർണ്ണതകളും, വികലതകളും കണ്ടിട്ടും കണ്ടെന്നു നടിച്ചും നടിക്കാതെയും സിമന്റുകൊണ്ടും കോൺക്രീറ്റുകൊണ്ടും അവിട വിടങ്ങളിൽ പൊത്തി ബലവത്താക്കാമെന്ന വികലമായ ശില്പബോധം ആധുനികവൽക്കരണമെന്ന മേമ്പൊടി കൊണ്ടു വെള്ളപൂശുകയാണ്. യേശുക്രിസ്തു വിലടിസ്ഥാനപ്പെട്ട പരിശുദ്ധാത്മ നിറവിന്റെ പുതുശക്തിയും, പുതുവീര്യവും, പുതുവഴികളും അർത്ഥവത്തായ ചൈതന്യമായി ക്രിസ്തുവിനെ പ്രതിബിംബിപ്പിക്കുകയാണ് ശരിയായ അർത്ഥത്തിൽ ക്രിസ്തീയ മോഡേണൈസേഷൻ. അവിടെയാണ് ലക്ഷ്യതയാർന്ന പുരോഗമന സംസ്കൃതി ഉടലെടുക്കുന്നത്. അല്ലാതെ ആരുടെയോക്കെയോ മാർഗ്ഗങ്ങളെ എടുത്തണിഞ്ഞ് തനതായ വ്യക്തിത്വം എന്ന സ്വത്വം നഷ്ടപ്പെടുത്തിയ അത്യന്താധുനീകതയല്ല ആവശ്യം. മാർതോമാ ശ്ലീഹാ വെട്ടിത്തെളിച്ച ഭാരതീയതയിലൂന്നിയ ക്രിസ്തീയത കൂടുതൽ വ്യക്തതയും, വിശാലതയും, പരിശുദ്ധാത്മ ശോഭയാർന്ന ലക്ഷ്യബോധവും ഉള്ളതായിത്തീരട്ടെ. ഒരു വ്യക്തിയെയും തള്ളിക്കളയാതെ ദൈവസൃഷ്ടിയെ മുഖവിലയ്ക്കെടുത്ത് കൃത്യതയുള്ള ഏഫകളാക്കി മാറ്റുമ്പോൾ സമൂഹവും കൃത്യതയുള്ളതായിത്തീരുന്നു. അതിനകത്തു ദുഷ്ടതയുടെ പര്യായത്തിന്റെ "മാധുരിമ"യുടെ ഒളിച്ചിരിപ്പോ, ഈയപ്പലകകൊണ്ടുള്ള മുഖം മൂടിയുടെ വിളക്കിച്ചേർക്കലിന്റെ ആവശ്യമോ ഉണ്ടാവില്ല. മാർഗ്ഗത്തെറ്റലുകൾ മാറ്റിയെടുത്ത് തേജസ്വിനിയായ നിർമ്മല മണവാട്ടിയാം സഭയായി മലങ്കരസഭ മാറട്ടെ. അല്ലെങ്കിൽ ഈയപ്പലകകൊണ്ടുള്ള ആവരണവും, ശ്വാസം മുട്ടലുകളും, ഒളിച്ചിരുപ്പുകളും, ശീനാർ ദേശത്തേക്കുള്ള ഒതുങ്ങിക്കൂടലും ഉണ്ടായി എന്നു വരാം. ❖




# വർത്തമാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# മാധ്യമ (ക്രൂര) വിനോദങ്ങൾ

സഭയും രാജാവും അധികാരം കൈയാളിയ കാലഘട്ടങ്ങളുണ്ട്. പക്ഷെ, ഇന്ന് പരമാധികാരം മാധ്യമങ്ങൾക്കാണ്.

ഒരു കാലത്ത് രാജാക്കന്മാർക്ക്, കത്തോലിക്കാ സഭയുടെ പാപ്പാ അധികാരം അനുവദിച്ചുകൊടുത്താലെ അധികാരം ഉറപ്പാകുമായിരുന്നുള്ളു. അതിന് ഇൻവസ്ചിച്ചർ സമ്പ്രദായം എന്നു പേരുണ്ടായിരുന്നു. മെത്രാന്മാർക്ക് ഒരുകാലത്ത് രാജാവ് തിരുവെഴുത്തു വിളമ്പരം നൽകിയാലേ സ്ഥാനം ഉറപ്പാകുമായിരുന്നുള്ളൂ. ഈ സമ്പ്രദായം തിരുവിതാംകൂറിലും, തുർക്കി സുൽത്താന്മാരുടെ ഫിർമാൻ കല്പനകളിലും നിലനിന്നിരുന്നു. അക്കാലം മാറി, ജനാധിപത്യ സംവിധാനത്തിലെ ഏറ്റവും ശക്തൻ, മാധ്യമസുൽത്താൻ തന്നെ. ഇഷ്ടക്കേടു തോന്നിയാൽ തിരഞ്ഞുപിടിച്ച് ഒഴിവാക്കാനും, ഇഷ്ടം തോന്നിയാൽ തിരുകിക്കേറ്റാവുന്നിടത്തൊക്കെ തിരുകിക്കേറ്റാനും വേറെ ആർക്കാണ് കയ്യൂക്കുള്ളത്?

രണ്ടുനാലു ദിനം കൊണ്ടൊരുത്തനെ തണ്ടിലേറ്റാനും മാളികമുകളേറിയ മന്നന്റെ തോളിൽ മാറാപ്പു കെട്ടാനും മാത്രമല്ല കഷ്ടിച്ചു കഞ്ഞികുടിച്ചുപോകുന്നവനെയും കുത്തുപാളയെടുപ്പിക്കാനും ശക്തനാണ് മാധ്യമഭഗവാൻ. രാജാവില്ലാത്തയിടത്തും രാജസൃഷ്ടി നടത്തുവാൻ മറ്റാർക്കാണ് കരുത്ത്? അവാർഡുദാനത്തിന് പരസ്പരസഹായ സഹകരണസംഘങ്ങളും, റിപ്പോർട്ടിങ്ങിൽ പണവും മദ്യവും മാത്രമല്ല അതിലപ്പുറവും ആമോദത്തോടെ വസിക്കുന്ന മേഖല മാധ്യമമല്ലാതെ മറ്റേന്താണ്? ഇഷ്ടന്മാർ മിണ്ടാതിരുന്നാലും ഗംഭീരാശയം പങ്കുവച്ചതായും, അനിഷ്ടന്മാർക്ക് ഒരവസരം കിട്ടിയതിനെ സഹിക്കുവാനാവാത്ത വിധത്തിലും, എഡിറ്റിങ്ങും റിപ്പോർട്ടിങ്ങും നിർവ്വഹിക്കുന്നത് സാധാരണ സംഭവങ്ങൾ.

ഒരു റിപ്പോർട്ടിങ്ങിൽ, ഒരു സമ്മേളനത്തിലെ മുഖ്യ പ്രഭാഷകന്റെ പേര് ഒഴിവാക്കിയിട്ട്, പകരം മാധ്യമ സുൽത്താനിഷ്ടപ്പെട്ട ഒരാളിനെ ആ സ്ഥാനത്തു പ്രതിഷ്ഠിച്ചു. പേര് ഒഴിവാക്കപ്പെട്ടയാൾ പത്രാധിപർക്ക് ഒരു നന്ദിക്കുറിപ്പ് അയച്ചു: "സമ്മേളനത്തിൽ നിന്ന് എന്നെ ഒഴിവാക്കിയത്, ചരമകോളത്തിൽ ചേർക്കുവാനല്ലായിരുന്നു എന്നതിനാൽ ഒത്തിരി നന്ദി."

സഭാന്തരീക്ഷത്തിൽ മാധ്യമവിപ്ലവം പൊടിപൊടിക്കുകയാണ്. പത്രവ്യവസായ രംഗത്ത് കാണുന്നതെല്ലാം, സഭാമാധ്യമരംഗത്തും ഉണ്ടാകാതിരിരുന്നാൽ നന്നായിരുന്നു. പ്രത്യേകിച്ച്, തിരഞ്ഞെടുപ്പുകളും മറ്റും നടക്കുന്ന പശ്ചാത്തലത്തിൽ. സഭാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെടുന്ന മാധ്യമങ്ങൾ, അവ വായിക്കുന്നവരെ വീതം വയ്ക്കുവാനും, തേജോവധം, നാമവധം മുതലായവ ചെയ്യുവാനും ഒരുങ്ങാതിരുന്നാൽ നന്നായിരുന്നു. സഭാന്തരീക്ഷത്തിലെ മാധ്യമങ്ങൾ, സഭയുടെ സ്വഭാവവും വിളിയും ഐക്യവും ഗൗരവതരമായിട്ടെടുക്കുവാൻ പ്രതിജ്ഞാബദ്ധമാകേണ്ടതുണ്ട്. മാധ്യമ (ക്രൂര) വിനോദങ്ങൾ സഭാന്തരീക്ഷത്തിലെങ്കിലും ഒഴിവായിരുന്നെങ്കിൽ!

## പുരാവൃത്തം

"ഞാൻ ഇവർക്ക് അപ്പം കൊടുക്കുമ്പോൾ
നിങ്ങൾ എന്നെ വിശുദ്ധൻ എന്നു വിളിക്കുന്നു.
എന്തുകൊണ്ട് ഇവർക്ക് അപ്പമില്ല എന്നു
ഞാൻ ചോദിക്കുമ്പോൾ നിങ്ങൾ എന്നെ
കമ്മ്യൂണിസ്റ്റ് എന്നു മുദ്രകുത്തുന്നു".

- ബിഷപ്പ് കാമറെ

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. അലക്സ് ഡാനിയേൽ,
നാഗ്പ്പൂർ സെമിനാരി



ജനുവരി 14

## ദനഹായ്ക്കു ശേഷം രണ്ടാം ഞായർ

(വി. യോഹ. 1:43–51)

### എന്നെ അനുഗമിക്കുക

കർത്താവ് ശിഷ്യന്മാരെ വിളിക്കുന്നതാണ് ഇന്നത്തെ വേദഭാഗം. യേശുക്രിസ്തുവിന്റെ ആദ്യശിക്ഷ്യന്മാരയ അന്ത്രയോസും പത്രോസും, യോഹന്നാൻ സ്നാപകനാൽ വിളിക്കപ്പെട്ടവരാണ് (വി. യോഹ. 1:35–42). അതിനു ശേഷം ക്രിസ്തു ഫിലിപ്പോസിനെ വിളിക്കുന്നു. ഇവർ മൂന്നുപേരും ബെത്സയ്ദയിൽ നിന്നുള്ളവരാണ്. 'ബേത്സയ്ദ' എന്ന വാക്കിന്റെ അർത്ഥം 'മത്സ്യബന്ധനത്തിന്റെ ഭവനം' (House of fishing) എന്നാണ്. പത്രോസിനെ അന്ത്രയോസ് ക്രിസ്തുവിന്റെ അടുക്കൽ കൊണ്ടുവന്നതുപോലെ, ഫിലിപ്പോസ് ക്രിസ്തുവിലേക്ക് നഥനയേലിനെ ആകർഷിക്കുന്നു.

1. സാക്ഷാൽ ഇസ്രയേല്യൻ

നഥനയേൽ ആരായിരുന്നു എന്നതിനെപ്പറ്റി പണ്ഡിതരുടെ ഇടയിൽ തർക്കമുണ്ട്. ബർത്ത ലോമിയോ എന്ന ശിഷ്യനാണ് നഥനയേൽ എന്ന് ശക്തമായ പാരമ്പര്യമുണ്ട്. ശീമോൻ-ബർ-യോന എന്നപോലെ നഥനയേൽ-ബർ-തൊൽമായി എന്നാണ് മുഴുവൻ പേര് എന്നും പറയപ്പെടുന്നു. നഥനയേൽ എന്ന വാക്കിന്റെ അർത്ഥം 'ദൈവത്തിന്റെ ദാനം' എന്നാണ്. നഥനയേൽ ന്യായപ്രമാണം പഠിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയാണ്. അതുകൊണ്ടാണ് ഫിലിപ്പോസ് യേശുക്രിസ്തുവിനെ "മോശയുടെ നിയമത്തിലും പ്രവാചക ഗ്രന്ഥങ്ങളിലും ആരെപ്പറ്റി എഴുതിയിരിക്കുന്നുവോ അവനെ"എന്നു പറഞ്ഞുകൊണ്ട് പരിചയപ്പെടുന്നത്.

യേശു നഥനയേലിനെ കാണുമ്പോൾ പറയുന്നത് - "ഇതാ നിഷ്കപടനായ യഥാർത്ഥ ഇസ്രായേൽക്കാരൻ" എന്നാണ്. നഥനയേൽ പഠിച്ചുകൊണ്ടിരിക്കുന്ന ന്യായപ്രമാണഭാഗം യാക്കോബിന്റെ ദർശനമായിരിക്കാം. (ഉല്പ. 28:10-17). യാക്കോബിന്റെ ദർശനത്തെ പരാമർശിച്ച് "സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യ പുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും" എന്ന് അവനോട് പറയുന്നു. യാക്കോബ് ഭവനത്തിൽ നിന്നും ഓടിപ്പോകുന്നതിന്റെ കാരണം അവൻ പിതാവിനോട് കളവ് പ്രവർത്തിച്ചതാണല്ലോ. അങ്ങനെ കാപട്യം നിറഞ്ഞ ഇസ്രയേലിനു (യാക്കോബ്) പോലും ദൈവദർശനം ഉണ്ടായെങ്കിൽ കപടമില്ലാതെ ന്യായപ്രമാണം സ്വീകരിച്ച നഥനയേലിന്റെ സ്ഥാനം എത്രയോ ശ്രേഷ്ഠമാണ്. എന്നതാണ് കർത്താവ് പറയുന്നത്. ഹൃദയങ്ങളെ ശോധന ചെയ്യുന്ന ദൈവസന്നിധിയിൽ കാപട്യമില്ലാത്ത ജീവിതം നയിക്കാൻ ഈ വേദഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു.

2. അത്തിയുടെ ചുവട്ടിൽ

എന്നെ എവിടെവച്ച് അറിയും എന്ന നഥനയേലിന്റെ ചോദ്യത്തിന് "നീ അത്തിയുടെ കീഴിൽ ഇരിക്കുമ്പോൾ ഞാൻ നിന്നെ കണ്ടു" എന്ന് യേശു ഉത്തരം നല്കുന്നു. അത്തിയുടെ ചുവട്ടിൽ ഇരുന്ന് ന്യായപ്രമാണം പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുക എന്നത് യഹൂദന്മാരുടെ ശൈലിയായിരുന്നു. ശിശുവധകാലത്ത് നഥനയേലിനെ തന്റെ അമ്മ അത്തിയുടെ ചുവട്ടിൽ ഒളിപ്പിച്ച് രക്ഷപെടുത്തിയെന്നും പ്രായമായപ്പോൾ അമ്മ ഈ കഥ പറഞ്ഞു കൊടുത്തു എന്നും ഒരു പാരമ്പര്യം ഉണ്ട്. അത്തിയുടെ ചുവട്ടിൽ ഒളിച്ചു രക്ഷപെട്ടത് ഈ കൂടിക്കാഴ്ചയ്ക്ക് വേണ്ടിയാണ് എന്നതായിരിക്കാം ക്രിസ്തു ഇവിടെ അർത്ഥമാക്കുന്നത്. അത്തിയുടെ ചുവട്ടിലിരിക്കുമ്പോൾ മുതൽ ഞാൻ നിന്നെ അറിയുമെന്നു പറയുന്നതിൽ നിന്ന് ചെറുപ്പം മുതലുള്ള അവന്റെ ജീവിതത്തിൽ സന്തോഷിക്കുന്ന യേശുവിനെയാണ് നാം കാണുന്നത്. അതായത് ഒരു നല്ല പൂർവ്വകാല ചരിത്രത്തിന്റെ ഉടമയാണ് നഥനയേൽ.

3. അന്വേഷണവും കണ്ടെത്തലും

ഈ വേദഭാഗത്ത് 49-ാം വാക്യമൊഴികെ എല്ലാ വാക്യങ്ങളിലും 'കണ്ടു' എന്ന പദം ആവർത്തിക്കുന്നു. ഈ വേദഭാഗത്തു കാണുന്ന ഏറ്റവും ശ്രദ്ധേയമായ ഒരു ക്രിയാ പദമാണിത്. ശിഷ്യത്വത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരു ഘടകമാണ് 'കാണുക' എന്നത്. ഇവിടെയാണ് തോമാശ്ലീഹായുടെ ആവശ്യത്തിന്റെ പ്രസക്തി "അവന്റെ കൈകളിൽ ആണികളുടെ പഴുതുകൾ കാണുകയും...."

(യോഹ. 20:25). അന്വേഷണവും കണ്ടെത്തലും ഇതിനോട് ബന്ധപ്പെട്ട രണ്ടു പദങ്ങളാണ്.

മശിഹായെ അന്വേഷിക്കുകയും നോക്കിപ്പാർക്കുകയും ചെയ്യുന്ന ഒരു സമൂഹത്തിന്റെ പ്രതിനിധിയാണ് നഥനയേൽ. യേശു തന്നെത്തന്നെ നഥനയേലിനു വെളിപ്പെടുത്തുകയാണ്. അതിനോട് ക്രിയാത്മകമായിത്തന്നെ നഥനയേൽ പ്രതികരിക്കുകയും ചെയ്യുന്നു. "നസ്രേത്തിൽ നിന്നു വല്ല നന്മയും വരുമോ?" എന്ന ചോദ്യത്തിൽ നിന്ന് പഴയനിയമ പ്രവചനങ്ങൾ പഠിക്കുകയും വിശകലനം ചെയ്യുകയും ചെയ്യുന്ന വ്യക്തിയായി നഥനയേലിനെ മനസ്സിലാക്കാം. നസ്രേത്തിൽ നിന്നോ, ഗലീലയിൽ നിന്നോ മശിഹാ വരുമെന്ന് പഴയനിയമത്തിൽ പറയുന്നില്ല. അതുകൊണ്ടു തന്നെ ഫിലിപ്പോസിന്റെ സാക്ഷ്യത്തെ നഥനയേൽ സംശയത്തോടെ കാണുന്നു. പക്ഷേ യേശുവിനെ കണ്ടുമുട്ടുകയും തന്റെ ജീവിതത്തിലെ ഒരു കാലഘട്ടത്തിലേക്ക് കർത്താവ് വിരൽ ചൂണ്ടുകയും ചെയ്യുമ്പോൾ യേശുവിനെ പൂർണ്ണമായി മനസ്സിലാക്കുന്നു. നഥനയേലിന്റെ വിശ്വാസ പ്രഖ്യാപനം ശ്രദ്ധേയമാണ് "ഗുരോ നീ ദൈവപുത്രൻ, യിസ്രയേലിന്റെ രാജാവ്" ഇങ്ങനെയുള്ള തിരിച്ചറിവിലേക്ക് വരുന്നതിനാണ് "നിങ്ങൾ മനസ്സ് ഉറപ്പിച്ച് നിർമ്മലരായിരിക്കുവിൻ" (1 പത്രോ. 1:13) പത്രോസ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നത്. അന്വേഷണവും കണ്ടെത്തലും ശിഷ്യത്വത്തിനാവശ്യമായ ഘടകങ്ങളാണ്.

4. കണ്ടെത്തലും സാക്ഷ്യവും

ഗുരുവിനെ കണ്ടെത്തിയ ശിഷ്യൻ ഗുരുവിന്റെ നാമമഹത്വത്തിനായി മറ്റുള്ളവർക്ക് സാക്ഷികളായിരിക്കുവാൻ കടപ്പെട്ടിരിക്കുന്നു. വി. യോഹ. 1:35 മുതൽ 51 വരെയുള്ള ഭാഗത്തു കാണുന്ന ശ്രേഷ്ഠമായ കാര്യം യോഹന്നാൻ സ്നാപകനും തന്റെ ശിഷ്യന്മാരും തങ്ങളുടെ ഏറ്റവും അടുത്തവർക്ക് ക്രിസ്തുവിനെപ്പറ്റി സാക്ഷിക്കുന്നു എന്നതാണ്. യോഹന്നാൻ സ്നാപകൻ യേശു കടന്നുപോകുമ്പോൾ ശിഷ്യന്മാരോട് പറയുന്നു. "ഇതാ ദൈവത്തിന്റെ കുഞ്ഞാട്." അന്ത്രയോസ് തന്റെ സഹോദരനായ ശീമോന് ക്രിസ്തുവിനെ കാണിച്ചു കൊടുക്കുന്നു. ഫിലിപ്പോസ് തന്റെ സ്നേഹിതനായ നഥനയേലിന് ക്രിസ്തുവിനെ പരിചയപ്പെടുത്തുന്നു. ഓരോ ക്രൈസ്തവന്റെയും ഉത്തരവാദിത്വമാണിത്-തന്നോടൊപ്പം പ്രവർത്തിക്കുന്നവരിൽ, തന്റെ ഭവനത്തിൽ, ഏറ്റവും അടുത്ത സുഹൃത് വലയത്തിനുള്ളിൽ ക്രിസ്തുവിന്റെ സാക്ഷിയാവുക. മറ്റുള്ളവരെ ക്രിസ്തുവിലേക്ക് നയിക്കുകയെന്നതാണ് നമ്മുടെ ദൗത്യം. ഇതാണ് അപ്പോസ്തോലന്മാർ നിർവ്വഹിച്ചത് (1 യോഹ. 1:1-4). അപ്പോ. പ്ര. 8:4-5) നാം ദിവസവും കണ്ടുമുട്ടുന്നവരുടെ മുമ്പിൽ എത്രമാത്രം ക്രിസ്തുവിനെ വെളിപ്പെടുത്തുവാൻ നമുക്ക് സാധിക്കുന്നു എന്നുള്ളത് വളരെ പ്രധാനമാണ്.

നഥനയേലിനെപ്പോലെ കാപട്യമില്ലാത്ത ഹൃദയത്തോടെ തിരുവചനം പഠിക്കാനും, നല്ല പൂർവ്വകാല ചരിത്രത്തോടെ അവനെ സാക്ഷിക്കാനും ഈ വേദഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു.

ജനുവരി 21

## ദനഹായ്ക്കു ശേഷം മൂന്നാം ഞായർ

### വി. യോഹ. 3:1-12

**സ്വർഗ്ഗീയ ഗുരുവിന്റെ മുമ്പിൽ**

തികച്ചും നാടകീയമായ രീതിയിൽ ആവിഷ്ക്കരിച്ചിരിക്കുന്ന ഒരു ചർച്ചയാണ് ഇന്നത്തെ സുവിശേഷ ഭാഗം. ക്രിസ്തീയ വിശ്വാസത്തെ സംബന്ധിച്ചുള്ള യേശുക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെ വളരെ കാതലായ ഒരു ഭാഗമാണിത്.

1. പ്രവൃത്തി നല്കുന്ന സാക്ഷ്യം

യേശുക്രിസ്തുവിന്റെ അടുക്കൽ എത്തിയ നിക്കോദിമോസ് പറയുന്നത്- "അങ്ങ് ദൈവത്തിന്റെ അടുക്കൽ നിന്നെത്തിയ ഒരു ശ്രേഷ്ഠ ഗുരുവാണെന്ന് ഞാൻ മനസ്സിലാക്കുന്നു. ദൈവം കൂടെയില്ലെങ്കിൽ ഒരുവനും നീ ചെയ്യുന്ന അടയാളങ്ങൾ പ്രവർത്തിക്കുവാൻ കഴിയുകയില്ല." യേശുവിനെ ദൈവപുത്രനായി നിക്കോദിമോസ് മനസ്സിലാക്കിയത് യേശുവിന്റെ പ്രവർത്തനങ്ങളിൽ നിന്നാണ്. യേശുക്രിസ്തുവിന്റെ സജീവ സാന്നിധ്യം സഭയിൽ പ്രകടമാകേണ്ടത് ലോകത്തിലെ പ്രവർത്തനങ്ങളിലൂടെയാണ്. ഇതു സമൂഹം സാക്ഷ്യപ്പെടുത്തണം. ഓരോ മനുഷ്യനും തൊഴിൽ ചെയ്യുന്നത് പ്രതിഫലം പ്രതീക്ഷിച്ചതാണ്. സ്ഥാപനവത്ക്കരണം മൂലം സഭയുടെ പ്രവർത്തനങ്ങളിലും ലാഭേച്ഛ പ്രകടമാകുന്നുണ്ട്. ക്രിസ്തുവിന്റെ ശുശ്രൂഷ പ്രതിഫലം പ്രതീക്ഷിച്ചല്ല, ഭൂമിയിൽ ദൈവരാജ്യം സ്ഥാപിക്കാനുള്ള ശ്രമമാണ്. സഭയിലൂടെ വെളിപ്പെടേണ്ടതും അതാണ്. ദൈവരാജ്യ സ്ഥാപനത്തിനുള്ള പ്രവർത്തനങ്ങളിൽ സഭ നേതൃത്വം കൊടുക്കുമ്പോൾ പുറത്തുള്ളവർക്ക് പറയാൻ സാധിക്കും. "ദൈവം കൂടെയില്ലെങ്കിൽ ഇത്തരം പ്രവർത്തനങ്ങൾ സഭയ്ക്ക് ചെയ്യുവാൻ സാധിക്കുകയില്ല."

നിക്കോദിമോസ് സാധാരണ വ്യക്തില്ല, അവൻ യഹൂദന്മാരുടെ പ്രമാണിയാണ്. അതുകൊണ്ട് കർത്താവ് അവനിൽ നിന്നും അടയാളങ്ങൾക്കതീതമായ ഒരു വിശ്വാസ പ്രഖ്യാപനം പ്രതീക്ഷിക്കുന്നു.

2. ആത്മാവിലുള്ള വീണ്ടും ജനനം

യേശുവും നിക്കോദിമോസും തമ്മിലുള്ള സംഭാഷണത്തിന്റെ രണ്ടാം ഘട്ടത്തിൽ യഥാർത്ഥ വിശ്വാസത്തിനാവശ്യമായ മാനദണ്ഡങ്ങൾ കർത്താവ് നിരത്തുന്നു. യഥാർത്ഥ വിശ്വാസം യേശുവിൽ ജീവിക്കുക എന്നതാകുന്നു. വിശ്വാസ ജീവിതത്തിന്റെ വളർച്ചയാണ് ക്രൈസ്തവ ജീവിതത്തിന്റെ വളർച്ച. ലോകത്തിൽ ജീവിക്കണമെങ്കിൽ നാം ലോകത്തിൽ ജനിക്കണം. അതുപോലെ ആത്മാവും സത്യവും ജീവനുമായ യേശുവിൽ ജീവിക്കണമെങ്കിൽ യേശുവിൽ ജനിക്കണം. പ. പൗലോസ് ശ്ലീഹാ ഗലാത്യലേഖനം 3:7-14-ൽ പറയുന്നത് വിശ്വാസത്തെപ്പറ്റിയാണ്. ഒരുവനും ദൈവസന്നിധിയിൽ നിയമം വഴി നീതീകരിക്കപ്പെടുകയില്ലെന്നും നീതീകരണം വിശ്വാസം വഴി മാത്രമാണെന്നും ഇവിടെ കാണുന്നു. ഇത്

പൗലോസ് ശ്ലീഹായുടെ ജീവിതാനുഭവമാണ്. പരീശന്മാരിൽ പരീശനായി ജനിച്ച ശൗലിന്റെ പ്രധാന ലക്ഷ്യം രക്ഷ നേടുക എന്നതായിരുന്നു. അതിന് അദ്ദേഹം നിഷ്ഠയോടെ നിയമം അനുഷ്ഠിച്ചിരുന്നു. നിയമാനുഷ്ഠാനത്തിലൂടെ മാത്രം രക്ഷ സാധ്യമാകയില്ല എന്ന് ദമസ്ക്കോസ് അനുഭവത്തിലൂടെ പൗലോസ് ശ്ലീഹാ മനസ്സിലാക്കുന്നു. അദ്ദേഹം ക്രിസ്തുവിൽ വീണ്ടും ജനിക്കുന്നു. പൗലോസ് യേശുവിനെ സംബോധന ചെയ്യുന്നത് കർത്താവേ (Lord) എന്നാണ്. പൗലോസ് യേശുവിനെ സത്യദൈവമായി വിശ്വസിച്ച് ഏറ്റു പറയുന്നു. ന്യായപ്രമാണം അനുഷ്ഠിക്കുന്ന നിക്കോദിമോസിനോടും കർത്താവ് ആവശ്യപ്പെടുന്നത് ഈ വീണ്ടും ജനനമാണ്.

3. അധികാരിയുടെ വിധേയത്വം

പരീശനും സന്നദ്രീം സംഘത്തിലെ അംഗവുമായ നിക്കോദിമോസ് യഹൂദ മതത്തിൽ അധികാര സ്ഥാനത്തുള്ളവനാണ്. അത് ഭൂമിയിൽ നിന്നു ലഭിച്ച അധികാരമാണ്. എന്നാൽ നിക്കോദിമോസ് യേശുവിനോട് പറയുന്നു-നീ ദൈവത്തിൽ നിന്നു വന്ന ഗുരു-സ്വർഗ്ഗത്തിൽ നിന്നും അധികാരം ലഭിച്ചവൻ. ഭൂമിയിലെ അധികാരസ്ഥാനി സ്വർഗ്ഗത്തിൽ നിന്നും അധികാരം ലഭിച്ചവന്റെ മുമ്പിൽ നമസ്ക്കരിക്കുന്നു. അതൊരു വലിയ തിരിച്ചറിവാണ്. എത്ര വലിയ അധികാരവും ദൈവികാധികാരത്തിന്റെ മുമ്പിൽ നിഷ്പ്രഭമാണ്.

4. പുതിയ ആശയങ്ങളോട് തുറന്ന മനസ്സോടെ

നിക്കോദിമോസിൽ കാണുന്ന മറ്റൊരു ശ്രേഷ്ഠഗുണം പുതിയ ദർശനങ്ങളെ ഉൾക്കൊള്ളുന്നതിനുള്ള മാനസിക പക്വതയാണ്. പരീശന്മാർ മതബോധനത്തിൽ കർക്കശക്കാരായ ഒരു വിഭാഗമാണ്. പാരമ്പര്യങ്ങളായി പഠിച്ചുവച്ചിരിക്കുന്ന രീതികളെ വ്യത്യാസപ്പെടുത്താൻ അവർ ശ്രമിക്കാറില്ല. എന്നാൽ തികച്ചും വ്യത്യസ്തനാണ് നിക്കോദിമോസ്. തുറന്ന മനസ്സോടെ പുതിയ ദർശനങ്ങളെ ഉൾക്കൊള്ളാനുള്ള സന്നദ്ധതയാണ് യേശുക്രിസ്തുവിന്റെ അടുക്കൽ വരുന്നതുമൂലം പ്രകടമായി കാണുന്നത്. 'റബ്ബീ' എന്ന സംബോധനയും തുടർന്നുള്ള സംഭാഷണവും ഇരുത്തം വന്ന ഒരു വ്യക്തിത്വത്തിന്റെ പ്രതികരണമാണ്. പരീശന്മാരുടെ പഠിപ്പിക്കലുകൾക്കെതിരായി പ്രസംഗിക്കുന്ന ഒരു വ്യക്തിയെ ബഹുമാനത്തോടെ സംബോധന ചെയ്യുവാനും സ്വീകരിക്കുവനും, അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളുടെ അന്തസത്തയെ ആരാഞ്ഞറിയുവാനും ശ്രമിക്കുമ്പോൾ നിക്കോദിമോസ് ശ്രേഷ്ഠമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായി മാറുന്നു.

12-ാം വാക്യത്തിൽ ആത്മീയവും ഭൗമികവുമായ കാര്യങ്ങളെ യഥായോഗ്യം മനസ്സിലാക്കാനുള്ള കഴിവ് പ്രാപിക്കണമെന്ന് യേശു നിക്കോദിമോസിനോട് പറയുന്നു. ഭൗമികമായ അധികാരസ്ഥാനത്തിരിക്കുന്നവർക്ക് തന്റെ അധികാരത്തെപ്പറ്റിയും ബന്ധപ്പെട്ട വിഷയങ്ങളെപ്പറ്റിയും മനസ്സിലാക്കുവാൻ സാധിക്കുന്നില്ലായെങ്കിൽ സ്വർഗ്ഗീയമായ കാര്യങ്ങളെ മനസ്സിലാക്കാൻ എങ്ങനെ കഴിയും എന്നതാണ് കർത്താവ് ചോദിക്കുന്നത്. വെള്ളത്താലും ആത്മാവാലുമുള്ള വീണ്ടും ജനനത്തെപ്പറ്റി പറയുമ്പോഴാണ് കർത്താവ് ഈ പരാമർശം നടത്തുന്നത്. ഈ ലോക ജീവിതത്തെപ്പറ്റിയുള്ള വ്യക്തമായ കാഴ്ചപ്പാട് നമുക്ക് ഇല്ലെങ്കിൽ സ്വർഗ്ഗീയ രഹസ്യങ്ങളുടെ ആഴം ഗ്രഹിക്കാനുള്ള വ്യക്തത ഉണ്ടാവുകയില്ല എന്നതാണ് ഇവിടെ അർത്ഥമാക്കുന്നത്. "നീ ഇസ്രയേലിന്റെ ഉപദേഷ്ടാവായിരുന്നിട്ടും ഇത് അറിയുന്നില്ലയോ" എന്ന യേശുവിന്റെ ചോദ്യം ഇന്ന് സഭാമക്കൾ ഓരോരുത്തരോടും ഉള്ള ചോദ്യമാണ്. ദൈവിക മർമ്മങ്ങൾ യഥായോഗ്യം മനസ്സിലാക്കുവാൻ നമുക്ക് സാധിക്കാതെ വരുന്നത് അനുനിമിഷം ക്രിസ്തുവിൽ വീണ്ടും ജനിക്കുവാനുള്ള ദൈവിക പദ്ധതിയിൽ നിന്നും നമ്മെ അകറ്റുന്നു.

ജനുവരി 28

## ദനഹായ്ക്കു ശേഷം നാലാം ഞായർ

### മർക്കോസ് 6:1-6

**സ്വന്തക്കാരുടെ തിരസ്ക്കരണം**

യേശുക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയിലെ സ്വന്ത പട്ടണമായ ഗലീലയിലെ നസ്രേത്തിൽ വച്ചു നടക്കുന്ന ഒരു സംഭവമാണ് പ്രതിപാദ്യവിഷയം. യേശു ശാബതുദിവസം നസ്രേത്തിലെ സിനഗോഗിൽ പഠിപ്പിക്കുന്നതാണ് രംഗം. യേശുവിനെ അവർ യോസഫിന്റെയും മറിയയുടെയും മകനും യാക്കോബ്, യോസെ, യൂദാസ്, ശിമയോൻ എന്നിവരുടെ സഹോദരനുമായിട്ടാണ് മനസ്സിലാക്കുന്നത്. അതിൽക്കവിഞ്ഞ ഒരു വ്യക്തിത്വ പരിവേഷം നൽകാൻ അവർ ആഗ്രഹിക്കുന്നില്ല.

1. അവിശ്വാസത്തിൽ ആശ്ചര്യം

യേശു നസ്രേത്തിൽ വന്നിരിക്കുന്നത് തന്റെ ഭവനം സന്ദർശിക്കുന്നതിനോ വ്യക്തിപരമായ മറ്റേതെങ്കിലും ഉദ്ദേശത്തോടുകൂടിയോ അല്ല മറിച്ച് ഒരു റബ്ബിയുടെ സ്ഥാനത്ത് ആയിട്ട് ശിഷ്യന്മാരുമായിട്ടാണ്. യഹൂദപാരമ്പര്യത്തിൽ പുതുതായി സന്ദർശനത്തിനെത്തുന്ന റബ്ബിമാരുണ്ടെങ്കിൽ വേദഭാഗ പ്രബോധനത്തിനുവേണ്ടി അവർക്ക് അവസരം കൊടുക്കാറുണ്ട്. യേശു ആദ്യമായിട്ടായിരിക്കാം ഇവിടെ സംസാരിക്കുന്നത്. അതുകൊണ്ടാണ് കൂടിവന്നിരുന്നവർ ആശ്ചര്യപ്പെട്ടതായി പറയുന്നത്. ഗുരു പഠിപ്പിക്കുമ്പോൾ ശിഷ്യർ ചോദ്യം ചോദിക്കുന്നത് സ്വാഭാവികമാണ്. ഇവർ സംശയ നിവാരണം നടത്തുന്നുവെങ്കിലും അവരുടെ ഏറ്റവും വലിയ സംശയം യേശുവിന്റെ ജ്ഞാനത്തെ സംബന്ധിച്ചും, അവന്റെ അത്ഭുതപ്രവർത്തികളെ സംബന്ധിച്ചുമാണ്. യേശുവിനെ ഉൾക്കൊള്ളുവാനുള്ള മാനസിക പക്വത നസ്രത്തിലെ ജനങ്ങൾക്കില്ല. നസ്രേത്തിൽ ഇത്ര ശ്രേഷ്ഠനായ ഒരു ഗുരു ഉണ്ടായിട്ടില്ല. അതുകൊണ്ടുതന്നെ വളരെ അപ്രധാനമായ ഒരു പട്ടണമായി നസ്രേത്ത് തഴയപ്പെട്ടിരുന്നതാണ്. ഒരു മരപ്പണിക്കാരനായും യോസഫിന്റെയും മറിയയുടെയും മകനായും മാത്രമല്ലാതെ ഒരു ഗുരുവായി കാണുവാൻ അവർക്ക് സാധിച്ചില്ല. ഇതിനു മറുപടിയായി യഹൂദ-യവനായ പാരമ്പര്യത്തിലെ ഒരു പഴമൊഴി യേശു പറയുന്നു - Familarity breads contempt. പക്ഷേ യേശു ഇവിടെ പ്രവാചകൻ എന്നു മാറ്റി ഉപയോഗിച്ചു.

5,6 വാക്യങ്ങളിൽ കാണുന്നത് - "ഏതാനും രോഗികളുടെമേൽ കൈവച്ചു സുഖപ്പെടുത്തുവാനല്ലാതെ മറ്റ് അത്ഭുതമൊന്നും അവിടെ ചെയ്യുവാൻ അവനു സാധിച്ചില്ല. അവരുടെ വിശ്വാസ രാഹിത്യത്തെക്കുറിച്ച് അവൻ വിസ്മയിച്ചു." മർക്കോസിന്റെ സുവിശേഷത്തിലെ ഒരു പ്രത്യേകത യേശുക്രിസ്തുവിന്റെ അതിശയങ്ങളെ ജനങ്ങളുടെ വിശ്വാസത്തിന്റെ പ്രതികരണമായിട്ടു പരാമർശിക്കുന്നു എന്നുള്ളതാണ്. തന്റെ സ്വന്തം വീട്ടുകാരിൽ നിന്നും നാട്ടുകാരിൽ നിന്നും ആഴമായ ഒരു വിശ്വാസം ദർശിക്കുവാൻ സാധിക്കാതെ പോയത് യേശുക്രിസ്തുവിനെ അത്ഭുതപ്പെടുത്തി.

2. തൊഴിലിന്റെ അടിസ്ഥാനത്തിലുള്ള വിലയിരുത്തൽ

തൊഴിലിന്റെയും കുടുംബത്തിന്റെയും ചുറ്റുപാടിൽ വ്യക്തിയെ സമൂഹം വിലയിരുത്താറുണ്ട്. ഇന്നത്തെ സമൂഹവും അങ്ങനെയാണല്ലോ. ഭാരതത്തിൽ ഒരു കാലത്ത് ജാതിയുടെ അടിസ്ഥാനത്തിലാണ് സമൂഹത്തിലെ വ്യക്തിയുടെ സ്ഥാനമെങ്കിൽ ഇന്ന് അത് തൊഴിലിന്റെ അടിസ്ഥാനത്തിലായിരിക്കുന്നു. ഓരോരുവനും ഇരിക്കുന്ന 'കസേര' ആണ് മാന്യതയുടെ മാനദണ്ഡം.

യേശുക്രിസ്തുവിന്റെ കാലഘട്ടത്തിൽ പ്രത്യേകിച്ച് എല്ലാ യഹൂദന്മാരും ഏതെങ്കിലുമൊരു തൊഴിൽ പഠിച്ചിരിക്കണമെന്ന് നിർബ്ബന്ധമുണ്ടായിരുന്നു. മാതാപിതാക്കൾ മക്കളെ ഒരു തൊഴിൽ അഭ്യസിപ്പിക്കുവാൻ കടപ്പെട്ടവരായിരുന്നു. സ്വന്തം മക്കളെ തൊഴിൽ പഠിപ്പിക്കാതിരുന്നത് അവനെ ഒരു മോഷ്ടാവാക്കിത്തീർക്കുന്നതിന് തുല്യമായി ഗണിക്കപ്പെട്ടിരുന്നു. അതുകൊണ്ടുതന്നെ മരപ്പണിക്കാരന്റെ മകൻ മരപ്പണിക്കാരനാവുമായിരുന്നു. അങ്ങനെയുള്ള ഒരാളിന് മരപ്പണിക്കാരനിൽ കവിഞ്ഞ ഒരു സ്ഥാനം നല്കാൻ യഹൂദ സമൂഹത്തിനു കഴിയുമായിരുന്നില്ല. എന്നാൽ സാധാരണക്കാർക്ക് മഹത്വം നൽകി അവരെ ശ്രേഷ്ഠരാക്കിത്തീർക്കുന്ന കഥയാണല്ലോ പഴയ നിയമത്തിലും പുതിയനിയമത്തിലും വ്യക്തികളിലൂടെ പ്രവർത്തിച്ച രക്ഷാപദ്ധതിയിൽ കാണുന്നത്. ലോകത്തെ കീഴ്മേൽ മറിച്ച ന്യായാധിപന്മാരും രാജാക്കന്മാരും പ്രവാചകന്മാരും, ശ്ലീഹന്മാരുമെല്ലാം വെറും സാധാരണക്കാരും മറ്റു തൊഴിലുകളിൽ പ്രാവീണ്യം നേടിയവരുമായിരുന്നു.

3. ഈ വേദഭാഗം വി. ലൂക്കോസിന്റെ സുവിശേഷം 4-ാം അധ്യായത്തിൽ യേശുവിന്റെ ഗലീല ശുശ്രൂഷയുടെ തുടക്കമായാണ് പറയുന്നത്. 14-ാം വാക്യം മുതൽ നസ്രേത്തിലെ ശുശ്രൂഷയാണ് വിവരിക്കുന്നത്. 4-ാം അധ്യായം ആരംഭിക്കുന്നത് പിശാചിന്റെ പരീക്ഷണത്തിന്മേലുള്ള വിജയം രേഖപ്പെടുത്തിക്കൊണ്ടാണ്. സാത്താനെ തോല്പിച്ച് ദൈവാത്മാവിൽ നിറഞ്ഞ് നസ്രേത്തിൽ എത്തിയ യേശു യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നിന്ന് "ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്..." എന്ന ഭാഗം വായിച്ച് "നിങ്ങൾ എന്റെ വചനം കേൾക്കയിൽ ഈ തിരുവെഴുത്തിന് നിവൃത്തി വന്നിരിക്കുന്നു" എന്നു പറയുന്നു. ബദ്ധന്മാർക്ക് വിടുതലും, കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിപ്പാനും, പീഢിതരെ വിടുവിച്ചയക്കാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനുമുള്ള ആത്മാവ് ലഭിച്ചവനായി സ്വയം പരിചയപ്പെടുത്തിയതാണ് ഇവിടെ യഹൂദന്മാരെ ചൊടിപ്പിച്ചിരിക്കുന്നത്. അന്ധന്മാരും ബന്ധിതരും ക്രിസ്തുവിനെ സംബന്ധിച്ചിടത്തോളം നിർഭാഗ്യവാന്മാരായ കുറച്ചു മനുഷ്യരല്ല. മറിച്ച് ദൈവിക സംരക്ഷണവും കരുതലും കൂടുതലായി അനുഭവിക്കുവാൻ സാധിക്കുന്ന ഒരു വിഭാഗമാണ്. യെശയ്യാവ് പ്രവചിച്ചിരിക്കുന്ന ദൈവിക പദ്ധതി വെളിപ്പെടുന്നത് തന്നിലൂടെയാണ് എന്ന് പ്രഖ്യാപിക്കുമ്പോഴാണ് നസ്രേത്ത് നിവാസികൾക്ക് അത് ഉൾക്കൊള്ളാൻ സാധിക്കാത്തത്. അല്ലാതെ പ്രസംഗത്തിന്റെ ശൈലിയോ, ഭാഷയുടെ ലാവണ്യമോ ആശയത്തിന്റെ ഗാംഭീര്യമോ അല്ല അവരെ സ്തബ്ദരാക്കിയത്.

> ഓർമ്മ ഒരു ബൗദ്ധിക അഭ്യാസമല്ല. അവരെ ഓർക്കുന്നതിലൂടെ അവരുടെ ജീവിതത്തിന്റെ മഹത്വം നമ്മെ കൂടുതൽ പ്രോത്സാഹിപ്പിക്കുകയും ആദ്ധ്യാത്മിക വളർച്ചയ്ക്ക് അവർ നല്കിയ സംഭാവനകളെ ഓർത്ത് ദൈവത്തിന് നന്ദി പറയുകയും ചെയ്യുക എന്നതാണ് 'ഓർമ്മ' എന്ന സംജ്ഞയിലൂടെ അർത്ഥമാക്കുന്നത്.

ക്രൈസ്തവലോകത്ത് ഇന്ന് നഷ്ടമായിരിക്കുന്നത് ഇതാണ്. പണ്ഡിതരും പ്രഗത്ഭരുമായ നേതാക്കന്മാർ നമുക്ക് ധാരാളമുണ്ട്. എന്നാൽ ദൈവാത്മാവിൽ നിറഞ്ഞ് സഭയുടെ ദൗത്യത്തിനുസൃതമായി ക്രിസ്തീയ ഉൾക്കാഴ്ചയോടെ പ്രവർത്തിക്കുന്നവർ കുറവാണ്. ദൈവാത്മാവിന്റെ നിറവും ബോധ്യവും ഇല്ലാതെ പോകുമ്പോൾ സന്ദേശങ്ങൾ ജീവനില്ലാത്തതും പ്രവർത്തനങ്ങൾ കരുത്തു നശിച്ചതും ആകുന്നു. സമ്മർദ്ദങ്ങൾക്കും മറ്റുള്ളവരുടെ പ്രതികരണങ്ങൾക്കും മുമ്പിൽ പതറുകയും ചെയ്യുന്നു. തന്നിലുള്ള ദൈവാത്മാവിനെപ്പറ്റി യേശു പൂർണ്ണ ബോധവാനായിരുന്നു. അതു പൂർണ്ണമായും വെളിപ്പെടുത്തുകയും ചെയ്തു.

പ്രാപിച്ചിരിക്കുന്ന പരിശുദ്ധാത്മാവിന്റെ നിറവിൽ നിന്നുകൊണ്ട് സമൂഹമധ്യത്തിൽ ക്രിസ്തുവിന്റെ സാക്ഷികളാകുവാനും, അങ്ങനെയുള്ള ജീവിതശൈലിയിൽ ആകൃഷ്ടരായി സമൂഹം പരിശുദ്ധാത്മശക്തിയിൽ അതിശയിക്കുവാനും ഈ വേദഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു.

## പട്ടക്കാരുടെ ഞായർ

**മത്തായി 24:42–51**

### വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ

ക്രൈസ്തവ സമൂഹത്തിൽ വളരെ പ്രാധാന്യമർഹിക്കുന്ന ആരാധനാ കാലമാണ് വലിയനോമ്പു കാലം. വലിയ നോമ്പിലേക്ക് പ്രവേശിക്കുന്നതിനു തൊട്ടുമുമ്പുള്ള ഞായറാഴ്ചകളിൽ വാങ്ങിപ്പോയ സകല പുരോഹിതന്മാരെയും സകല മരിച്ചുപോയവരെയും ഓർക്കുന്നു. സഭ ഒന്നായി വലിയ നോമ്പിലേക്ക് പ്രവേശിക്കാൻ തയ്യാറാവുകയും യേശുക്രിസ്തുവിന്റെ പീഢാനുഭവത്തിനും ഉയർപ്പിനും സാക്ഷിയാകുവാൻ ഒരുങ്ങുകയും ചെയ്യുമ്പോൾ ഇപ്പോഴും സഭയുടെ ഭാഗമായിരിക്കുന്ന സാക്ഷികളുടെ വലിയ സമൂഹത്തെ സ്മരിക്കുകയും അവരോടൊപ്പം അതിലേക്ക് ഒരുങ്ങുകയും ചെയ്യുന്നത് പ്രസക്തമാണ്.

ഓർമ്മ ഒരു ബൗദ്ധിക അഭ്യാസമല്ല. അവരെ ഓർക്കുന്നതിലൂടെ അവരുടെ ജീവിതത്തിന്റെ മഹത്വം നമ്മെ കൂടുതൽ പ്രോത്സാഹിപ്പിക്കുകയും ആദ്ധ്യാത്മിക വളർച്ചയ്ക്ക് അവർ നല്കിയ സംഭാവനകളെ ഓർത്ത് ദൈവത്തിന് നന്ദി പറയുകയും ചെയ്യുക എന്നതാണ് 'ഓർമ്മ' എന്ന സംജ്ഞയിലൂടെ അർത്ഥമാക്കുന്നത്. പഴയ നിയമത്തിൽ മോശയോടൊപ്പം യിസ്രയേൽ ജനത്തെ നയിച്ച അഹോരന്റെ മരണത്തെപ്പറ്റി സംഖ്യാ പുസ്തകത്തിൽ (സംഖ്യ 20:22) പരാമർശിക്കുന്നുണ്ട്. ഇസ്രയേലിന്റെ മുഴുവന്റെയും അധർമ്മങ്ങൾക്കുവേണ്ടി പാപപരിഹാരബലിയർപ്പിച്ച് ശുശ്രൂഷകനായി വർത്തിച്ച തങ്ങളുടെ ആദ്ധ്യാത്മിക പിതാവ് തങ്ങളിൽ നിന്നും വേർ തിരിഞ്ഞതിൽ അവർ ദുഃഖിച്ചു പ്രാർത്ഥിച്ച് മുപ്പതു ദിവസം വിലാപം കഴിച്ചു എന്നാണ് അവിടെ രേഖപ്പെടുത്തുന്നത്.

ഭൂമിയിൽ പൗരോഹിത്യം ഉണ്ടായതുമുതൽ ഇന്നുവരെയുമുള്ള സകല വൈദികരുടെയും ഓർമ്മ കഴിക്കുന്ന ദിവസമാണിന്ന്. പൗരോഹിത്യത്തിന്റെ മൂന്നു തലത്തിലുള്ള വളർച്ചയെപ്പറ്റി പിതാക്കന്മാർ പഠിപ്പിക്കുന്നുണ്ട്.

1. പൈതൃക പൗരോഹിത്യം-ബലികളെ അർപ്പിപ്പാനായി ദൈവം ആദാമിനെ സൃഷ്ടിച്ചുവെന്ന് പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. പാപം മൂലം ആദാം ഇതു നഷ്ടപ്പെടുത്തിയെങ്കിലും മക്കൾക്ക് അവകാശമായി ലഭിച്ചു. (ഉല്പ. 4:3-5). പാരമ്പര്യമായി മോശവരെ അതു നിലനിന്നു.

2. അഹരോന്യ പൗരോഹിത്യം-ഇതു പൈതൃക പൗരോഹിത്യത്തിന്റെ തുടർച്ചയായിരുന്നു. ലേവ്യ ഗോത്രത്തെ പൗരോഹിത്യ കർമ്മത്തിനായി പ്രത്യേകം വേർതിരിക്കുകയായിരുന്നു. ഇതുമൂലം മോശ അതിന്റെ മഹാപുരോഹിതനും തലവനുമായിരുന്നു (പുറ. 29, 40:3-15). ഇതു പെന്തിക്കോസ്തി ദിനം വരെയും തുടർന്നു.

3. ക്രിസ്തീയ പൗരോഹിത്യം- പൗരോഹിത്യത്തെപ്പറ്റിയുള്ള പഴയനിയമ ധാരണ തന്നെയാണ് പുതിയ നിയമത്തിലും ഉള്ളത്-പൗരോഹിത്യവും മഹാ പുരോഹിതനും (പുറ. 19:6, 1 പത്രോ. 2:5,9; എബ്രാ. 3:1) തൽഫലമായി പൗരോഹിത്യ ക്രമവും (എബ്രാ. 5:10) നമുക്കുണ്ട്. വിശ്വാസികളെല്ലാം മാമോദീസായിലൂടെ പുരോഹിതന്മാർ ആണ്. വ്യക്തിപരമായി സ്വയം ആത്മീയ ബലികളായി സമർപ്പിക്കുന്നു പുരോഹിതന്മാർ (റോമ. 12:1). എന്നാൽ ലേവ്യർക്കായി പൗരോഹിത്യത്തെ ക്ലിപ്ത പ്പെടുത്തിയതുപോലെ പ്രത്യേക പൗരോഹിത്യക്രമവും എല്ലാവർക്കും പുരോഹിതന്മാർ ആകാനുള്ള സാധ്യതയും ക്രിസ്തീയ പൗരോഹിത്യത്തിൽ ക്രമപ്പെടുത്തുയിരിക്കുന്നു.

ഇന്നത്തെ സുവിശേഷ ഭാഗത്തിൽ വീട്ടുകാർക്ക് യഥാസമയം ഭക്ഷണം കൊടുക്കുന്നതിന് യജമാനൻ ചുമതലയേല്പിച്ച വിശ്വസ്തനും ബുദ്ധിമാനുമായ ദാസന്റെ ഉപമയാണ് വായിക്കുന്നത്. ലോകാവസാനത്തിൽ ദൈവം ഓരോ മനുഷ്യനെയും വിധിക്കുമ്പോൾ ആ വിധിയുടെ മാനദണ്ഡം അവർ തങ്ങളുടെ ജീവിതത്തിൽ ദൈവത്തിന്റെ ദാനങ്ങൾ എപ്രകാരം വിനിയോഗിച്ചു എന്നതായിരിക്കുമെന്ന് ഈ സുവിശേഷഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു.

1. ഉണർന്നിരിക്കുന്ന ദാസൻ

നല്ലവനും ബുദ്ധിമാനുമായ ദാസന്റെ പ്രത്യേകത എടുത്തുപറയുന്നത് അവൻ ഉണർന്നിരിക്കുന്നവനാണ് എന്നാണ്. പുതിയ നിയമ ചിന്തയിൽ ദൈവത്തെ കാത്തിരിക്കുക എന്നതാണ് ഉണർന്നരിക്കുക, ജാഗ്രതയുള്ളവായിരിക്കുക എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ഏറ്റെടുത്തിരിക്കുന്ന ദൗത്യം ഉത്സാഹത്തോടെ ചെയ്യുവാനുള്ള സന്ദേശമാണിത്. കൊരിന്തിലെ സഭയെപ്പറ്റി തീത്തോസിനുള്ള ഉത്സാഹത്തിൽ പൗലോസ് ദൈവത്തെ സ്തോത്രം ചെയ്യുന്നുണ്ട് (2 കൊരി. 8:17) തീത്തോസിനെ 'അത്യുത്സാഹി' എന്നാണ് പൗലോസ് വിശേഷിപ്പിക്കുന്നത്. ഏലിയാ പ്രവാചകനോട് കർത്താവിന്റെ ദൂതൻ ചോദിച്ചു- "നീ ഇവിടെ എന്തു ചെയ്യുകയാണ്?" ഏലിയാ മറുപടി പറഞ്ഞു-ഞാൻ സൈന്യങ്ങളുടെ കർത്താവായ ദൈവത്തെക്കുറിച്ചുള്ള തീക്ഷ്ണതയാൽ ജ്വലിക്കുകയാണ് (1 രാജ. 19:9-10)

യേശുക്രിസ്തുവിന്റെ പ്രാർത്ഥനയിലും പ്രവർത്തിയിലുമുള്ള ഉത്സാഹത്തെപ്പറ്റി മർക്കോസിന്റെ സുവിശേഷത്തിൽ (മർക്കോ. 1:35-39) പറയുന്നുണ്ട്. യേശുവിന്റെ പ്രവർത്തികളുടെയെല്ലാം പിന്നിൽ ഈ ചൈതന്യം പ്രകടമാണ് വേദപണ്ഡിതന്മാരോട് തർക്കിക്കുന്ന ബാലനിലും, പിതാവിന്റെ ഭവനത്തോടുള്ള തീക്ഷ്ണതയിൽ അനീതിയ്ക്കും കപടതയ്ക്കുമെതിരെ കരങ്ങളിൽ ചാട്ടവാറേന്തുന്ന വിപ്ലവകാരിയിലും പ്രഭാതം മുതൽ പ്രദോഷം വരെ വിശ്രമമില്ലാതെ ഗലീലയിലുടനീളം നന്മചെയ്തു ചുറ്റി നടന്ന അഭിഷിക്തനിലും നാം കാണുന്നത് യജമാനന്റെ ഇംഗിതമറിഞ്ഞ് ഉണർവ്വോടെ പ്രവർത്തിച്ച ദാസന്റെ ചിത്രമാണല്ലോ. അതാണ് പൗരോഹിത്യത്തിന്റെ മാതൃകയും. ആ മാതൃക പിൻപറ്റുവാൻ ആധുനിക പൗരോഹിത്യത്തിന് ഇടയാകണം.

2. യഥാസമയം ഭക്ഷണം വിളമ്പേണ്ട ദാസൻ

ഈ ഉപമയിൽ ദാസനെ ആക്കിവച്ചിരിക്കുന്നത് വീട്ടുകാർക്ക് ഭക്ഷണം നല്കുന്നതിനാണ്. ഇത് പൗരോഹിത്യവുമായി നമുക്ക് ബന്ധപ്പെടുത്താം. തന്റെ വീട്ടുകാർക്ക് യഥാസമയം ഭക്ഷണം കൊടുക്കുക എന്നതിലൂടെ അർത്ഥമാക്കുന്നത് നമ്മുടെ പൂർവ്വികരിലൂടെ കൈമാറി നമുക്ക് ലഭിച്ചിരിക്കുന്ന വിശ്വാസത്തെ എങ്ങനെ യഥാസമയം പുതിയ തലമുറയ്ക്ക് പകർന്നു കൊടുക്കുന്നു എന്നതിനെയാണ്. പുരോഹിതൻ ഈ ലോകത്തിൽ ദൈവ സാന്നിധ്യത്തിന്റെയും ദൈവിക അധികാരത്തിന്റെയും അടയാളമായി പ്രവർത്തിക്കേണ്ടവനാണ്. സ്വന്തം ജനതയുടെ ഭൗതികവും ആത്മീയവുമായ നവോത്ഥാനത്തിനുവേണ്ടിയുള്ള അടിയുറച്ച ഉത്തരവാദിത്വബോധം പൗരോഹിത്യ ശുശ്രൂഷയിൽ പ്രകടമായി കാണണം. ജനങ്ങൾക്ക് ആവശ്യമായത് വിളമ്പിക്കൊടുക്കുകയും വേണം. സ്നേഹത്തിന്റെ മനുഷ്യാവതാരമാണല്ലോ ക്രിസ്തു. സ്നേഹത്തിലൂടെ ലോകത്തെ ഉദ്ധരിക്കുവാൻ എഴുന്നെള്ളിയ നിത്യ പുരോഹിതനായ യേശുവിന്റെ പ്രതിപുരുഷനാണദ്ദേഹം. ദൈവവചനത്തിന് വിശ്വാസ ദീപത്താൽ പ്രകാശം നല്കി ക്രിസ്തുവിന്റെ ജീവൻ ജനത്തിനു നല്കുവാൻ തെരഞ്ഞെടുക്കപ്പെട്ടവരാണ് പുരോഹിതന്മാർ. ഇവയെല്ലാം യഥാസമയം യഥായോഗ്യം ചെയ്യുമ്പോഴാണ് അവർ വിശ്വസ്തരും ബുദ്ധിമാന്മാരുമായ ദാസന്മാരായിത്തീരുന്നത്.

3. വർദ്ധിച്ച ഉത്തവാദിത്വം വിശ്വസ്ത ദാസന്

ഈ ഉപമയിൽ വിശ്വസ്തനും ബുദ്ധിമാനുമായ ദാസനെ യജമാനൻ അംഗീകരിക്കുന്നു. എന്നാൽ അവനു ലഭിച്ച പ്രതിഫലം കൂടുതൽ ഉത്തരവാദിത്വങ്ങളാണ്. ചെറിയ കാര്യങ്ങൾ വിശ്വസ്തതയോടെ ചെയ്തവനെ കൂടുതൽ കാര്യങ്ങൾ ഭരമേല്പിക്കുകയും ദാസൻ യജമാനനോടുകൂടെ ചേർക്കപ്പെടുകയും ചെയ്യുന്നു. ദൈവസന്നിധിയിൽ ഉത്തരവാദിത്വങ്ങൾ ശുഷ്കാന്തിയോടെ ചെയ്യുന്നവർക്ക് ജീവിത സൗകര്യങ്ങൾ വർദ്ധിച്ചുകൊടുക്കുകയല്ല മറിച്ച് അവർക്ക് പിതാവിന്റെ ദൗത്യം കൂടുതലായി ഏല്പിക്കുകയാണ് ചെയ്യുന്നത്.

പൂർവ്വികരായ നമ്മുടെ പിതാക്കന്മാരെ ഓർക്കുകയും അവർ നല്കിയ പാഠങ്ങളെ ജീവിതത്തിൽ അനുവർത്തിക്കുകയും ചെയ്ത് "ഗുണവാനും വിശ്വസ്തനുമായ ഭൃത്യാ, അല്പകാര്യങ്ങളിൽ നീ വിശ്വസ്തനായിരുന്നതിനാൽ വലിയ കാര്യങ്ങൾക്ക് ഞാൻ നിന്നെ അധികാരിയാക്കും. നിന്റെ യജമാനന്റെ സന്തോഷത്തിൽ പങ്കു കൊള്ളുക" എന്ന ക്രിസ്തുനാഥന്റെ ശബ്ദം കേൾക്കാൻ നമുക്കും ഒരുങ്ങാം. സഭയെ നയിച്ച പിതാക്കന്മാരുടെ പ്രാർത്ഥന നമുക്കു സങ്കേതമാകട്ടെ.

ഫെബ്രുവരി 11

**സകല വാങ്ങിപ്പോയവരുടെയും ഞായർ**

**ലൂക്കോസ് 12:32-48**

**എന്നിൽ വിശ്വസിക്കുന്നവർ മരിച്ചാലും ജീവിക്കും**

1. മരണത്തിനപ്പുറത്തുള്ള പ്രത്യാശ

പരേതരായ സകല വിശ്വാസികളെയും നാം ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ക്ഷണികമായ ഈ ജീവിതത്തെപ്പറ്റിയും, മരണാനന്തര അവസ്ഥയെപ്പറ്റിയുള്ള ചിന്തകൾ വലിയ നോമ്പിലേക്ക് പ്രവേശിക്കുമ്പോൾ നമ്മുടെ ആത്മീയ ജീവിതത്തെ കൂടുതൽ വിലയിരുത്തുവാൻ സംഗതിയാക്കും.

ലോകത്തിൽ ജനിച്ച എല്ലാവരും മരിക്കും. സ്ഥാനമാനങ്ങൾക്കോ, സ്വത്തിനോ പ്രതാപത്തിനോ മറ്റു യാതൊന്നിനുമോ മരണത്തെ കീഴ്പ്പെടുത്താൻ കഴിയുകയില്ല. മനുഷ്യന്റെ സൗന്ദര്യവും പ്രതാപവുമെല്ലാം അവസാനം കബറിനുള്ളിൽ അടിയുന്നു. മഹാകവി കുമാരനാശാൻ 'വീണപൂവ്' എന്ന കവിതയിലൂടെ ഈ സത്യത്തെ ആവിഷ്ക്കരിക്കുന്നുണ്ട്. ഇന്നലെവരെ സൗന്ദര്യവതിയായി വിടർന്ന് പരിലസിച്ച് സൗരഭ്യം പരത്തി നിന്നിരുന്ന ഒരു മനോഹാരപുഷ്പം വാടിക്കൊഴിഞ്ഞു കിടക്കുന്നു ദയനീയമായ കാഴ്ചകണ്ടു വിലപിക്കുന്ന പ്രകൃതിയെ സുന്ദരമായി വിവരിക്കുന്ന കവി പറയുന്നു-ഒരു നാൾ ഈ ലോകത്തിൽ നിന്ന് നിന്നെപ്പോലെ ഞങ്ങളും യാത്രപറയേണ്ടിവരും. ഇവിടെയെല്ലാം ക്ഷണികമാണ്. നന്മചെയ്തുകൊണ്ട് മരണത്തിനുവേണ്ടി ഒരുങ്ങുവാൻ സിറാക്കിന്റെ പുസ്തകത്തിൽ ആഹ്വാനം ചെയ്യുന്നുണ്ട്. "മകനേ മരണം വിദൂരമല്ലെന്ന് ഓർക്കുക. പാതാളത്തിൽ പ്രവേശിക്കേണ്ട സമയം നിനക്കജ്ഞാതമാണ്. അതിനാൽ മരിക്കുന്നതിനുമുമ്പ് സ്നേഹിതനു നന്മ ചെയ്യുക. ആവുന്നത്ര ഉദാരമായി അവനോട് പെരുമാറുക (സിറാക്ക് 14:12-14).

എബ്രായ ചിന്തയിൽ മരണത്തെ ആത്മാവും ശരീരവും തമ്മിലുള്ള വേർപാടായല്ല കണ്ടത്. മനുഷ്യനിലെ സർവ്വകഴിവും ചൈതന്യവും ഇല്ലാതാകുന്ന അവസ്ഥയാണിത്. ഹീബ്രു ഭാഷയിൽ മരണമടഞ്ഞവരെ നിർവ്വീര്യരായ എന്നർത്ഥം വരുന്ന 'റെഫേയിം' എന്നാണ് വിളിച്ചിരിക്കുന്നത്. പഴയ നിയമ ചിന്തയിൽ മരണത്തെപ്പറ്റിയുള്ള മനസ്സിലാക്കൽ ഇങ്ങനെ സമാഹരിക്കാം. മരണം സംഭവിക്കും (യോശുവ 23:14, 1 രാജാ. 2:3, സദൃ. 9:5, 12:7) എല്ലാ മനുഷ്യരും മരിക്കണം (സിറാക്ക് 14:17) എല്ലാവരും മരിക്കും നിലത്തുവീണു ചിതറിയ വെള്ളം പോലെയാണ് നാം. (2 ശമു. 14:14). വിളവിനു പ്രായമായ ധാന്യക്കറ്റ യഥാകാലം മെതിക്കളത്തിലെത്തുന്നതുപോലെ (ഇയ്യോബ് 5:26) പൂർണ്ണ വാർധക്യത്തിലെത്തിയ മനുഷ്യനെ ദൈവം വിളിക്കുന്നു. ജീവിതാന്ത്യത്തിൽ എത്തിയ മനുഷ്യൻ സർവ്വ വസ്തുക്കളും പോകേണ്ട വഴിയെ പോകുന്നു. (യോശുവ 25:14, ഇയ്യോബ് 30:37). ദൈവം മനുഷ്യനിലെ ആത്മാവിനെ തിരികെ വിളിക്കുന്നു. അങ്ങനെ മനുഷ്യരൊക്കെ മരിക്കുന്നു (സങ്കീ. 104:29,146:4, ഇയ്യോബ് 34:14)

യേശുക്രിസ്തുവിന്റെ ആഗമനത്തോടെ മരണത്തിന് പുതിയ അർത്ഥം ലഭിക്കുകയാണ്. കുരിശുമരണത്തോടെ ക്രിസ്തു മരണത്തെ കീഴ്പെടുത്തി. മരണനിഴലിൽ കഴിഞ്ഞിരുന്ന നമ്മെ (മത്താ. 4:16, ലൂക്കോ. 1:79) രക്ഷിക്കുവാൻ

ക്രിസ്തു മനുഷ്യ പ്രകൃതി സ്വീകരിച്ച് മനുഷ്യനായി. ക്രിസ്തുവിന്റെ മരണം നമ്മുടെ മരണത്തിന് മാതൃകയാണ്. ക്രിസ്തുവിനോടുകൂടി മരിക്കുക എന്നു പറഞ്ഞാൽ മരണത്തിനുതന്നെ മരിക്കുക എന്നതാണ്. യേശുവിനോടുകൂടെ നിത്യമായി ജീവിക്കേണ്ടതിനായി യേശുവിനോടുകൂടെ മരിക്കുന്നു. യേശുവിൽ വിശ്വസിക്കുന്ന ഏവനും മരണത്തെ ഭയപ്പെടേണ്ടതില്ല. "എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും" (യോഹ. 11:25).

വാങ്ങിപ്പോയവരും കർത്താവിന്റെ ശരീരമാകുന്ന സഭയിൽ അംഗങ്ങളാകയാൽ അനുതാപത്തിന്റെയും നവീകരണത്തിന്റെയും നോമ്പിൽ പ്രവേശിക്കുമ്പോൾ സഭയൊന്നടങ്കം വിശുദ്ധീകരത്തിലേക്ക് വളരുന്നതിനാണ് പരേതാത്മാക്കളോടൊപ്പം അവരുടെ സ്മരണയിൽ നാം നോമ്പിൽ പ്രവേശിക്കുന്നത്. മരിച്ചുപോയവരെ ഓർക്കുകയും പ്രാർത്ഥിക്കുകയും അവർക്കുവേണ്ടി ബലിയർപ്പിക്കുകയും ചെയ്യുന്നതുമൂലം അവർക്ക് പാപങ്ങളിൽ നിന്ന് മോചനം ലഭിക്കുന്നതായി മക്കാബിയരുടെ പുസ്തകത്തിൽ പരാമർശിക്കുന്നുണ്ട്. (2 മക്കാബിയർ 12:38-45). വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിക്കുക എന്നത് ജീവിച്ചിരിക്കുന്നവരുടെ ഒരു കടമ കൂടിയാണ്. ജീവിച്ചിരിക്കുന്ന സഹോദരങ്ങൾക്കുവേണ്ടി നാം പ്രാർത്ഥിക്കാറുണ്ട്. അങ്ങനെയുള്ള മധ്യസ്ഥപ്രാർത്ഥന കൊണ്ട് പ്രയോജനമുണ്ടെന്ന് നാം വിശ്വസിക്കുകയും ചെയ്യുന്നു. മരിച്ചവർ ശാരീരികമായി നമ്മോടൊപ്പം ഇല്ലെങ്കിലും അവർ ആത്മീയമായി ജീവിക്കുന്നുവെന്ന് നാം വിശ്വസിക്കുന്നു. അതുകൊണ്ട് അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നത് ജീവിച്ചിരിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതുപോലെ പ്രയോജനകരമാണ്. എല്ലാ പ്രാർത്ഥനകളിലും പൗരസ്ത്യസഭ പരേതരെ സ്മരിക്കുന്നുണ്ട്. ആറാമത്തെ തുബ്ദേനിൽ കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും അവർ യോഗ്യരായിത്തീരുവാൻ നാം അപേക്ഷിക്കുകയും ചെയ്യുന്നു.

2. സമാധാനം ഉണ്ടാക്കുന്ന ദൈവപുത്രന്മാർ

"ചെറിയ ആട്ടിൻകൂട്ടമേ, ഭയപ്പെടേണ്ട-എന്ന വാചകത്തോടെയാണ് ഇന്നത്തെ സുവിശേഷഭാഗം ആരംഭിക്കുന്നത്. ഇത് ദൈവമക്കളോടുള്ള ആഹ്വാനമാണ്. ആൾബലത്തിൽ ചെറിയതാണെങ്കിലും കൃപകളുടെ സമൃദ്ധിയിൽ നിങ്ങൾ ശക്തരാണ്. അതുകൊണ്ട് പിതാവ് രാജ്യം നിങ്ങളെയാണ് ഏല്പിക്കുന്നത്. ദൈവരാജ്യത്തിന്റെ സമൃദ്ധി ആസ്വദിക്കുവാൻ തക്കവണ്ണം ലൗകിക സമൃദ്ധിക്കുവേണ്ടിയുള്ള പരക്കം പാച്ചിലിൽ നിന്ന് വിട്ടു നില്ക്കാനുള്ള സന്ദേശമാണ് ഇവിടെ നൽകുന്നത്."

കൂട്ടുദാസന്മാർ തമ്മിലുള്ള ഐക്യത്തെയും സമാധാനത്തെയും പറ്റിയും ഇവിടെ പറയുന്നുണ്ട്. യജമാനൻ വരാൻ താമസിക്കുന്നു എന്നു മനസ്സിലാക്കി സഹപ്രവർത്തകരുമായി കലഹത്തിന് ശ്രമിക്കുമ്പോൾ യജമാനൻ ആ സമയത്ത് വരാനുള്ള സാധ്യതയും ഓർമ്മിപ്പിക്കുന്നു. ഗിരിപ്രഭാഷണത്തിൽ പറയുന്ന വലിയ ഒരു സന്ദേശമാണ് "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും" (മത്താ. 5:9) എന്നുള്ളത്. സമാധാനം സൃഷ്ടിക്കുകയാണ്. അതുകൊണ്ട് അതിന് അധ്വാനവും അതിന്റെ വേദനയും ഉണ്ട്. സമാധാനം ഉണ്ടാകുന്നവർ വേദന സഹിക്കണം എന്നതുകൊണ്ടാണല്ലോ സമാധാന പ്രഭുവിന്റെ വരവിനുവേണ്ടി തെരഞ്ഞെടുക്കപ്പെട്ട കന്യകമറിയാമിന് വേദനകളുടെ മധ്യത്തിലൂടെ കടന്നുപോകേണ്ടി വന്നത്. ഈ സമാധാനം സൃഷ്ടിക്കുന്നവർക്കുവേണ്ടിയാണ് പിതാവ് രാജ്യം നല്കുന്നതും.

3. എല്ലാ സമയത്തുമുള്ള ഒരുക്കം

രാത്രിയുടെ യാമത്തിൽ വരുന്ന യജമാനനെക്കുറിച്ചുള്ള ഉപമയും ഇവിടെ കാണുന്നു. യഹൂദന്മാർ രാത്രിയെ മൂന്നു യാമങ്ങളായി തിരിക്കുന്നുണ്ട്. രണ്ടാമത്തെയും മൂന്നാമത്തെയും യാമം ഇരുട്ടിന്റെ തീവ്രതയെ സൂചിപ്പിക്കുന്നതാണ്. അന്ധകാരം തിന്മയുടെയും സാത്താന്റെ പ്രവർത്തനങ്ങളുടെയും അടയാളമാണല്ലോ. യജമാനന്റെ വരവ് താമസിക്കുന്നു എന്ന് ചിന്തിക്കയും ഇരുട്ടിന്റെ പ്രവർത്തനങ്ങളിലേക്ക് തിരിയുകയും ചെയ്താൽ നിനയ്ക്കാത്ത നാളിലും അറിയാത്ത നാഴികയിലും യജമാനൻ വന്ന് അവിശ്വസ്തരായ ദാസന്മാരെ ശിക്ഷയ്ക്കായി ഏല്പിക്കുമെന്ന് കർത്താവ് പഠിപ്പിക്കുന്നു.

ഒന്നും, രണ്ടും, മൂന്നും യാമത്തെ ബാല്യം, യൗവ്വനം, വാർദ്ധക്യം എന്നിങ്ങനെ മനുഷ്യനെ മൂന്നു ജീവിത കാലഘട്ടങ്ങളായി വിവക്ഷിക്കാം. ജീവിതത്തിന്റെ ഏതു കാലഘട്ടത്തിലായാലും ഒരുക്കമുള്ളവരായി ജീവിക്കാനുള്ള ആഹ്വാനമാണിവിടെ.

നന്മചെയ്ത് ജീവിക്കുന്നവർക്ക് മരണത്തെ ഭയക്കേണ്ട കാര്യമില്ല. ഈ ലോക ജീവിതം മരണത്തിനപ്പുറമുള്ള ജീവിതത്തിലേക്കുള്ള ഒരുക്കമായതുകൊണ്ട് പ്രതീക്ഷയോടും സന്തോഷത്തോടും മരണത്തെ സ്വീകരിക്കുവാൻ സാധിക്കും. അതുപോലെ ഈ ലോക ജീവിതത്തിലെ ഓരോ ദിനവും അടുത്ത ദിവസത്തേക്കുള്ള ഒരുക്കമായി ആസ്വദിക്കയും വേണം. "കല്ലറകളിൽ ഉള്ളവൻ എല്ലാവരും അവന്റെ ശബ്ദം കേട്ട് നന്മ ചെയ്തവർ ജീവനായും തിന്മ ചെയ്തവർ ന്യായവിധിക്കായും പുനരുത്ഥാനം ചെയ്യാനുള്ള നാഴിക വരുന്നു (യോഹ. 5:28-29) എന്ന ദൈവകല്പന നിവർത്തിക്കപ്പെടും എന്നുള്ള ബോധ്യം ഉണ്ടാകുവാൻ പരേതരുടെ ഓർമ്മ കഴിക്കുന്ന ഈ ദിവസം പ്രയോജനപ്പെടട്ടെ. ❖




## ഒരു തിരുത്ത്

2006 ആഗസ്റ്റ് മാസത്തിൽ 8-ാം ലക്കം പ്രസിദ്ധീകരിച്ച മലങ്കരസഭാ മാസികയിൽ ബ. പൂവത്തിങ്കൽ കുരുവിള തോമസ് കത്തനാരുടെ ചരമസുവർണ്ണ ജൂബിലി യോടനുബന്ധിച്ചുള്ള അനുസ്മരണമായി ചേർത്തിട്ടുള്ള ഒരു ലേഖനം കണ്ടു. അതിൽ നാമക്കുഴി സ്ക്കൂളിന്റെ സ്ഥാപകൻ ബ. തോമസ് കത്താനാരാണ് എന്നവകാശപ്പെട്ടിരിക്കുന്നതായി കാണുന്നു. (Ref. Page. 10) ഈ അവകാശവാദം തെറ്റാണ്, അദ്ദേഹത്തിന്റെ ചരമജൂബിലിയോടനുബന്ധിച്ച് ബ. അച്ചന്റെ ജീവചരിത്രം പ്രസിദ്ധീകരിച്ചിട്ടുണ്ട് അതിൽപോലും 1915-ൽ പ്രസ്തുത സ്ക്കൂൾ സ്ഥാപിക്കുന്നതിന് ബ. വെള്ളിയാമ്മാരിൽ യാക്കോബു കത്തനാരുമായി കൂടി ആലോചിച്ചും സഹകരിച്ചും പ്രവർത്തിച്ചു എന്നുമാത്രമെ ചേർത്തിട്ടുള്ളു. (Ref. Page. 17 & 18). അല്ലാതെ സ്ക്കൂളിന്റെ സ്ഥാപകനാണെന്ന് അവകാശപ്പെട്ടിട്ടില്ല.

13-7-1872-ൽ ജനിച്ച വെള്ളിയാമ്മാരിൽ യാക്കോബ് ശെമ്മാശനായും തുടർന്ന് 20-07-1908-ൽ കശീശയായും പട്ടം സ്വീകരിച്ച 1895-ൽ (കൊല്ലവർഷം 1070 കന്നിമാസം 13-ാം തീയതി) സ്ഥാപിതമായ സെന്റ് പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് ചർച്ച് (പാറേൽപള്ളി) ഇടവകാംഗവും വികാരിയുമായിരുന്ന ബ. വെള്ളിയാമ്മാരിൽ യാക്കോബ് കത്തനാർ പള്ളിയോടു ചേർന്നു കിടക്കുന്നതും പള്ളിവകയുമായിരുന്ന സ്ഥലത്ത് 1915-ൽ സ്ഥാപിച്ചതാണ് "പാറേൽപള്ളിക്കൂടം" എന്നറിയപ്പെട്ടിരുന്ന ഇന്നത്തെ നാമക്കുഴി ഗവ. ഹയർസെക്കണ്ടറിസ്ക്കൂൾ.

**വർഗീസ് ജോർജ്, പിറവം**

❖

## ഗുരുക്കന്മാരോട് ഒരു വാക്ക്

ഓർത്തഡോക്സ് ബാലസമാജത്തിന്റെ വാർഷിക കോൺഫറൻസിൽ പങ്കെടുത്ത ഒരു വിദ്യാർത്ഥി യാണ് ഞാൻ. കേരളത്തിന് അകത്തും പുറത്തുമുള്ള എല്ലാ പള്ളികളിലും (ചുരുങ്ങിയത് കേരളത്തിനകത്തെങ്കിലും) കോൺഫ്രൻസിനെപ്പറ്റി അറിയിച്ചിട്ടുണ്ട്. പത്രത്തിൽ വാർത്തയും വന്നിരുന്നു. ഏകദേശം 500 പേരെ പ്രതീക്ഷിച്ചിരുന്ന ക്യാമ്പിൽ ശരാശരി 70 പേരാണ് പങ്കെടുത്തത്. മുൻ വർഷങ്ങളിലും സ്ഥിതി ഇതു തന്നെ ആയിരുന്നു. സഭയുടെ ഭിത്തികളേ പണിതുയർത്തുന്ന അച്ചൻമാരോടും അധ്യാപകരോടും ആത്മീക പ്രവർത്തകരോടും ക്ഷമാപണത്തോടെ ഒരു വാക്ക്. "ഇങ്ങനെയൊക്കെ മതിയോ?

**റോഹൻ ജെ. Std. -9**

❖

## മാർ ബസേലിയോസ് മാർത്തോമ്മാ....

25-ാം പേജിൽ നിന്നു തുടർച്ച...

നടന്നു. അവരുടെ സംസാരവും രീതിയും കണ്ടപ്പോൾ എന്തോ ഒരു സംശയം. യാത്രക്കാരല്ല, പിടിച്ചുപറിക്കാരാണെന്ന് ഒരു തോന്നൽ. മുന്നോട്ടും പുറകോട്ടും പോകാൻ പ്രയാസം. അപായപ്പെടുത്തുന്നതിനുള്ള വഴികൾ അവർ ഒരുക്കിക്കൊണ്ടിരിക്കുന്നു. ഉറക്കെക്കരയണമെന്നു തോന്നി. ആരുകേൾക്കാൻ. ഉള്ളുരുകി ദൈവത്തെ വിളിച്ചു. അപ്പോഴാണ് തിരുമേനിയുടെ കാറിന്റെ വരവ്. എന്തും വരട്ടെയെന്നു കരുതി റോഡിന്റെ നടുവിൽ കയറി നിന്നു; കരഞ്ഞപേക്ഷിച്ചു... അന്നു രാത്രി അയാൾ ഓതറ ആശ്രമത്തിൽ വിശ്രമിച്ചു. പിറ്റേ ദിവസം വീട്ടിലേക്കു പോയി.

1970 ജൂലൈ 18-നു തിരുവിതാംകോട് ഗീവർഗീസ് റമ്പാന്റെ ശവസംസ്ക്കാര ശുശ്രൂഷകഴിഞ്ഞ് കൊല്ലം വഴി ചെങ്ങമനാട് ആശ്രമത്തിലേക്ക് തിരിച്ചു. രാത്രി വളരെ ഇരുട്ടി. കുണ്ടറ ആശുപത്രി മുക്കിലെത്തി. വലിയ ആൾക്കൂട്ടം. മൂർഖൻ പാമ്പിന്റെ കടിയേറ്റ ഒരു ഹരിജൻ സ്ത്രീയെ പലർ ചേർന്ന് താങ്ങിപിടിച്ചിരിക്കുന്നു. അവർ കിടന്നു പുളയുന്നു. വിഷം ശരീരത്തിൽ വ്യാപിക്കുന്നു. വിഷഹാരിയുടെ വീട്ടിലെത്തണം. വാഹനമൊന്നുമില്ല. അവർ ദുഃഖിതരായി നില്ക്കുന്ന വേളയിലാണ് തിരുമേനിയുടെ വരവ്.

വിവരമറിഞ്ഞ തിരുമേനി അവിടെയിറങ്ങി. "പാപ്പനെ, നീ ഉടനെ അവരെ ആശുപത്രിയിലാക്കിയിട്ടു വരു. ഞാൻ ഈ വീട്ടിലിരിക്കാം." തിരുമേനി ചാന്ത്രാവിൽ അച്ചന്റെ മകളുടെ വീട്ടിലിരുന്നു. പാപ്പൻ അവരെ മുക്കടയിലുള്ള കോർണേലിയസിന്റെ വിഷവൈദ്യശാലയിലെത്തിച്ചു പാപ്പൻ തിരിച്ചെത്തി. തിരുമേനി യാത്ര തുടർന്നു.

**(ഡോ. സാമുവേൽ ചന്ദനപ്പള്ളി)**

*മലങ്കരസഭ പ്രസിദ്ധീകരിച്ച പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ശതാഭിഷേക സ്മരണികയിൽ ഡോ. സാമുവേൽ ചന്ദനപ്പള്ളി എഴുതിയ ലേഖനത്തിന്റെ പ്രസക്ത ഭാഗങ്ങൾ*

❖

## റമ്പാൻ സ്ഥാനം നൽകി



വെട്ടിക്കൽ ദയറാ മാനേജരായ ഫാ. പി. എസ്. യോഹന്നാന് റമ്പാൻ സ്ഥാനം നല്കി. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും അഭിവന്ദ്യ ഗീവറുഗീസ് മാർ ഈവാനിയോസ്, സഖറിയാസ് മാർ അന്തോനിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലും ശുശ്രൂഷകൾ നടത്തി. റമ്പാന്മാർ, വന്ദ്യ കോർഎപ്പിസ്ക്കോപ്പാമാർ, നിരവധി വൈദീകർ, ശെമ്മാശന്മാർ, കന്യാസ്ത്രീകൾ തുടങ്ങിയവർ പങ്കെടുത്തു. പരിശുദ്ധ ബാവാ, 'യൽദോ' എന്ന പേരിൽ വന്ദ്യ പി. എസ്. യോഹന്നാന് റമ്പാൻസ്ഥാനം നൽകുന്നതായി അറിയിച്ചു.

റമ്പാച്ചൻ പറയക്കുന്നു ഭവനത്തിലെ ശ്രീ. പി. വി. സഖറിയായുടെയും ശ്രീമതി അന്നമ്മയുടെയും പുത്രനായി 30.3.1955-ൽ ജനിച്ചു. ഡൽഹി ഭദ്രാസന കൗൺസിൽ അംഗവും പിന്നീട് കൊച്ചി ഭദ്രാസന ദിവ്യബോധന വൈസ് പ്രസിഡന്റുമായിരുന്ന ബഹു. റമ്പാച്ചൻ പരുമലസെമിനാരി മാനേജർ ആയിരുന്നു. ഇപ്പോൾ സഭാ മാനേജിംഗ് കമ്മറ്റി നോമിനേറ്റഡ് അംഗം, സി.എം.എ.ഐ. കേരളാ റീജൻ സെക്രട്ടറി, തലക്കോട് ബോയ്സ് ഹോം ബോർഡ് അംഗം, വെട്ടിക്കൽ ഹെൽത്ത് സെന്റർ പ്രസിഡന്റ്, കൊച്ചി ഭദ്രാസന സൺഡേസ്ക്കൂൾ ഡയറക്ടർ, കൊച്ചി ഭദ്രാസന ദിവ്യബോധന എക്സിക്യൂട്ടീവ് കമ്മറ്റി അംഗം എന്നീ നിലകളിൽ സേവനം നടത്തുന്നു.



സ്ലീബാദാസ സമൂഹം സെക്രട്ടറി ഫാ. എം. റ്റി. ശമുവേലിന് 2006 ഡിസംബർ 23 ശനിയാഴ്ച കണ്ടനാട് കർമ്മേൽ ദയറായിൽ വച്ച് സ്ലീബാദാസ സമൂഹം പ്രസിഡന്റ് അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ശെമഓൻ എന്ന പേരിൽ റമ്പാൻ സ്ഥാനം നൽകി. അഭി. മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയാൽ രൂപീകൃതമായ സ്ലീബാദാസ സമൂഹത്തിൽ കഴിഞ്ഞ 42 വർഷമായി പ്രവർത്തനങ്ങൾ നടത്തി വരുന്നു. വന്ദ്യ റമ്പാച്ചൻ തുമ്പമൺ ഭദ്രാസനത്തിൽപ്പെട്ട പത്തനംതിട്ട, കുമ്പഴ മാർ ശെമവൂൻ ദെസ്തുനി കത്തീഡ്രൽ ഇടവകാംഗവും മേലേതിൽ പരേതനായ തോമസ് വൈദ്യൻ-ശോശാമ്മ ദമ്പതികളുടെ ഇളയ പുത്രനുമാണ്.

സ്ഥാനാരോഹണ ശുശ്രൂഷയിൽ കൊച്ചി ഭദ്രാസനാധിപൻ അഭി. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ, വന്ദ്യ കോർ എപ്പിസ്ക്കോപ്പാമാർ, റമ്പാന്മാർ, വൈദികർ, സിസ്റ്റേഴ്സ്, സ്ലീബാദാസ കുടുംബാംഗങ്ങൾ തുടങ്ങിയവർ പങ്കെടുത്തു.

## പങ്കെടുത്തു





കമ്മീഷൻ ഫോർ ഡവലപ്പ്മെന്റ് ഇൻ ബംഗ്ലാദേശിന്റെ ക്ഷണമനുസരിച്ച് ഡാക്കയിൽ ഒക്ടോബർ 25 മുതൽ 28 വരെ നടന്ന പാരമ്പര്യവും ആധുനികതയും ദക്ഷിണേന്ത്യൻ രാജ്യങ്ങളിലെ ജനജീവിതത്തിൽ ചെലുത്തുന്ന സ്വാധീനം എന്ന വിഷയത്തിൽ ഇന്ത്യയെ പ്രതിനിധീകരിച്ച് കേരളാ ആയുർവ്വേദ ഫാർമസിയിലെ ചീഫ് സയന്റിസ്റ്റ് ഓഫീസർ ഡോ. ജോളി ഐ. ചുങ്കത്തും, (കുന്നംകുളം ഓർത്തഡോക്സ് ചർച്ച് ഇടവകാംഗം), റിസേർച്ച് മാനേജർ ഡോ. സരളാ സാമുവേലും (W/o Dr. Mani Varghese, St. Thomas Orthodox Church, U.C. College, Aluva) പാരമ്പര്യ ചികിത്സാ രീതികളുടെ ശാസ്ത്രീയതയെപ്പറ്റി പ്രബന്ധങ്ങൾ അവതരിപ്പിച്ചു. വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് ആണ് ഈ കോൺഫറൻസിന്റെ സംഘാടകർ.

## മദ്ധ്യതിരുവിതാംകൂർ കൺവൻഷൻ

## ജനുവരി 26 മുതൽ ഫെബ്രുവരി 1 വരെ

90-ാം സമ്മേളനം 2007 ജനുവരി 26 മുതൽ ഫെബ്രു. 1 വരെ-മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനിയിൽ.

ജനുവരി 21-ാം തീയതി ഞായറാഴ്ച-ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ വിളംബരറാലി, 28-ാം തീയതി, നവതിയാഘോഷം വിശ്വാസപ്രഖ്യാപന റാലി, സുവിശേഷ യോഗങ്ങൾ കുടുംബസമ്മേളനം, അഞ്ചിന്മേൽ കുർബ്ബാന, ബാലബാലിക സംഗമം, യുവതീ സമ്മേളനം, വനിതാ സംഗമം, യുവജന സമ്മേളനം, പരിശുദ്ധ ബാവാതിരുമേനി, നിയുക്ത കാതോലിക്ക ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ തിരുമേനിമാർ, കേന്ദ്ര മന്ത്രിമാർ, ഓസ്കാർ ഫെർണാണ്ടസ്, ഡോ. പി. സി. അലക്സാണ്ടർ, പ്രതിപക്ഷനേതാവ് ഉമ്മൻ ചാണ്ടി, മന്ത്രി മാത്യു റ്റി. തോമസ്, എം.പി., എം.എൽ.എ. മാർ എന്നിവർ നേതൃത്വം നല്കും

വികാരി റോയി മാത്യുവിന്റെ നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ കൺവൻഷന്റെ വിജയത്തിനായി പ്രവർത്തിച്ചു വരുന്നു.

മദ്ധ്യതിരുവിതാംകൂർ കൺവൻഷൻ പന്തലിൽ **മലങ്കരസഭയുടെ ഓഫീസ്** പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ അടയ്ക്കുവാനും, പുതുതായി ചേരുവാനും സൗകര്യം ഉണ്ട്.

## പിതാക്കന്മാരുടെ ഓർമ്മപെരുന്നാൾ

ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പ. ബസേലിയോസ് ഗീവർഗ്ഗീസ് ദ്വീതയൻ ബാവായുടെ 43-ാം ഓർമ്മയും പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ 31-ാം ഓർമ്മയും, പ. ബസേലിയോസ് മാർതോമാ മാത്യൂസ് പ്രഥമൻ ബാവായുടെ 10-ാം ഓർമയും സംയുക്തമായി ഡിസംബർ 24 മുതൽ ജനുവരി 3 വരെ ആഘോഷിച്ചു.

## കൂനൻകുരിശ് സത്യത്തിന്റെ 354-ാം വാർഷികം

ഏഷ്യാ വൻകരയിൽ യൂറോപ്യൻ അധിനിവേശത്തിനെതിരായി നടന്ന ആദ്യത്തെ സ്വാതന്ത്ര്യ സമരമായ 1653 ജനുവരി 3-ലെ കൂനൻ കുരിശു സത്യത്തിന്റെ 354-ാം വാർഷിക ദിനമായ 2007 ജനുവരി 3 ബുധനാഴ്ച മട്ടാഞ്ചേരി പുതിയ റോഡിലെ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ അതിന്റെ സ്മരണ പുതുക്കി, 2007 ജനുവരി 3-ന് 7.30-ന് വി. കുർബ്ബാനയും, മട്ടാഞ്ചേരി കൽക്കുരിശിങ്കൽ അനുസ്മരണ ശുശ്രൂഷയും, ധൂപപ്രാർത്ഥനയും നടത്തി.

## തൂത്തുക്കുടിയിൽ പുതിയ ഇടവക

തമിഴ്നാട്ടിലെ പ്രധാന തുറമുഖങ്ങളിൽ ഒന്നായ തൂത്തുക്കുടിയിൽ മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ പുതിയ ഇടവക രൂപീകരിച്ചു. തൂത്തുക്കുടിയിലും പരിസരങ്ങളിലുമായി താമസിക്കുന്ന 14-ഓളം ഓർത്തഡോക്സ് കുടുംബാംഗങ്ങൾ കഴിഞ്ഞ ജനുവരി മുതൽ സെന്റ് ഗ്രിഗോറിയോസ് പ്രാർത്ഥനാ ഗ്രൂപ്പ് എന്ന പേരിൽ ഞായറാഴ്ചകളിൽ പ്രാർത്ഥനയ്ക്കായി കൂടുകയും രണ്ട് ഞായറാഴ്ചകളിൽ പത്തനാപുരം ദയറാംഗം ഫാ. ഡേവിഡ് കോശി പോർട്ടിനടുത്തുള്ള സഹായ അണ്ണൈ കത്തോലിക്കാ ദേവാലയത്തിന്റെ പ്രത്യേക ഹാളിൽ വി. കുർബാന അനുഷ്ഠിച്ചു വരികയും ചെയ്യുന്നു. പ്രസ്തുത അംഗങ്ങളുടെ ആത്മിക ആവശ്യവും വളർന്നുകൊണ്ടിരിക്കുന്ന പ്രദേശത്തിന്റെ പ്രാധാന്യവും പരിഗണിച്ച് അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി 2006 നവംബർ ഒന്നു മുതൽ പ്രാബല്യത്തിൽ വരത്തക്കവിധം ഒരു ഇടവകയായി ഉയർത്തിയിട്ടുണ്ട്.



## സമ്മാനം നേടിയവർ





സൺഡേസ്ക്കൂൾ സഹപാഠ്യമത്സരത്തിൽ സീനിയർ വിഭാഗ സമൂഹഗാനത്തിന് സൗത്ത്സോണിൽ ഒന്നാംസ്ഥാനം കരസ്ഥമാക്കിയ രേഖ വർഗീസ്, ഫേബാ വർഗീസ്, റീബാ എൽസാ ജോൺ, പുത്തൻ പീടിക വടക്ക് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക അംഗങ്ങൾ.



സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ പൊതുവിജ്ഞാനത്തിൽ സൗത്ത് സോണിൽ രണ്ടാം സ്ഥാനം നേടിയ ജോഷി വി. അലക്സാണ്ടർ, ഓമല്ലൂർ സെന്റ് തോമസ് വലിയപള്ളി അംഗമാണ്.



അഖില മലങ്കര സൺഡേസ്ക്കൂൾ സഹപാഠ്യമത്സരത്തിൽ മലബാർ സോൺ സബ്ജൂണിയർ സിംഗിൾസോങ്ങ് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ കുമാരി അബിയ സാറാ തോമസ്. മലബാർ ഭദ്രാസനത്തിൽ പുതുപ്പാടി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗവും അരത്തമ്മാമൂട്ടിൽ ഫാ. ബാബു തോമസിന്റെയും, പുതുപ്പാടി എം.ജി.എം. സ്ക്കൂൾ അദ്ധ്യാപിക ഡെയ്സി തോമസിന്റെയും മകളുമാണ്.



അഖില മലങ്കര സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ സീനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ ജുബിത ജി. ജോൺ സെന്റ് ജോർജ്ജസ് മൗണ്ട് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഇടവകാംഗവുമാണ്. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലെ പ്രൊഫ. ജി. ജോണിന്റെയും ജെസ്സി ജോണിന്റെയും മകളാണ്.



സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ വാക്യ മത്സരത്തിന് മലബാർ സോണലിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ സോണിയ എം. തോമസ് ഫാ. കെ. വൈ. തോമസിന്റെയും പി. ജി. സൂസന്നാമ്മയുടെയും മകളും മലബാർ ഭദ്രാസനത്തിൽ വടപുറം സെന്റ് ജോർജ് ഓർത്തഡോക്സ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയുമാണ്.

## ഡോക്ട്രേറ്റ് നേടി



പാമ്പാടി കെ. ജി. കോളജ് കോമേഴ്സ് വിഭാഗം സെലക്ഷൻ ഗ്രേഡ് ലക്ചററും മികച്ച പരിശീലകനും സഹകാരിയും ബി.ബി.എ. കോഴ്സ് കോ-ഓർഡിനേറ്ററുമായ പ്രൊഫ. ഐസക്ക് പാമ്പാടിക്ക് പി.എച്ച്.ഡി. ഡിഗ്രി നൽകുവൻ എം. ജി. യൂണിവേഴ്സിറ്റി സിൻഡിക്കേറ്റ് തീരുമാനിച്ചു. മഹാത്മാഗാന്ധി യൂണി വേഴ്സിറ്റി ഡിപ്പാർട്ട്മെന്റ് ഓഫ് ഗാന്ധിയൻ സ്റ്റഡീസിൽ ഗവേഷണം നടത്തി സമർപ്പിച്ച "ജനകീയാസൂത്രണവും പങ്കാളിത്തഭരണവും-ഗാന്ധിയൻ വിമർശനം" എന്ന തീസിസ് പരിഗണിച്ചാണ് ഡോക്ടറേറ്റ് നൽകിയത്.

## റാങ്ക് ലഭിച്ചു



കണ്ണൂർ യൂണിവേഴ്സിറ്റി 2006-ൽ നടത്തിയ എം.സി.എ. പരീക്ഷയിൽ 2-ാം റാങ്ക് കരസ്ഥമാക്കിയ ഷിബു മാത്യു. അടൂർ കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവക അംഗവും വീരപ്പള്ളി ഷിബു വില്ലയിൽ മത്തായി യോഹന്നാന്റെയും (തങ്കച്ചൻ) ശാന്തമ്മ മത്തായിയുടേയും മകനാണ്.

## വാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് ബാലസമാജത്തിന്റെ 24-ാമത് വാർഷിക ക്യാമ്പ് ഡിസംബർ 28 മുതൽ 30 വരെ ആറ്റുവ മാർ ബർസൗമാസ് പള്ളിയുടെ ആഭിമുഖ്യത്തിൽ മാർ ബസൗമാസ് പബ്ലിക് സ്ക്കൂളിൽ വച്ച് നടത്തി അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, അഭി. അത്താനാസിയോസ്, അഭി. യാക്കോബ് മാർ ഐറേനിയോസ്, ഫാ. തോമസ് മാത്യു, ഫാ. തോമസ് മുട്ടുവേലി, ഫാ. മാത്യു വർഗ്ഗീസ്, തുടങ്ങിയവർ നേതൃത്വം നൽകി. വിവിധ ദിവസങ്ങളിലായി വിവിധ വിഷയങ്ങളെ ആസ്പദമാക്കി ഫാ. ഡോ. ഒ.തോമസ്, ഫാ. ഡോ. ജോൺ പണിക്കർ, ഫാ. ടി. എ. ഇടയാടി, ഫാ. ജേക്കബ് ജോൺ, ഫാ. നൈനാൻ പി. ജോർജ്ജ്, ഫാ. തോമസ് പി. മുകളിൽ, സിസ്റ്റർ ക്രിസ്റ്റീന പ്രൊഫ. സാം വി. ഡാനിയേൽ, റൂബിൾ രാജ്, ശ്രീ. പി. ഐ. ശങ്കര നാരായണൻ തുടങ്ങിയവർ ക്ലാസുകളെടുത്തു.



## സപ്തരജത ജൂബിലിയും, കൂദാശയും



**കുറിച്ചി:-** സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഇടവകയുടെ സപ്തരജത ജൂബിലി (175) യും നവീകരിച്ച ദേവാലയത്തിന്റെ കൂദാശയും, പ. പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാളും ജനുവരി 1, 2 തീയതികളിൽ നടത്തി. ശ്രേഷ്ഠ നിയുക്ത കാതോലിക്കായ്ക്ക് സ്വീകരണവും ഉണ്ടായിരുന്നു. അഭി. പൗലോസ് മാർ പക്കോമിയോസ്, ഡോ. സഖറിയാസ് മാർ തെയോഫിലോസ്, മന്ത്രി ശ്രീ. ടി. യു. കുരുവിള, ശ്രീ. തോമസ് ചാണ്ടി എം.എൽ.എ., തുടങ്ങിയവർ പങ്കെടുത്തു. 2-ാം തീയതി ഉച്ചകഴിഞ്ഞ് പള്ളിയിൽ നിന്നും ആരംഭിച്ച ഭക്തിനിർഭരമായ ദേവലോകം തീർത്ഥയാത്രയിൽ നൂറുകണക്കിനാളുകൾ പങ്കെടുത്തു.



നന്തർകോട് സണ്ടേസ്ക്കൂളിൽ പൂർവ്വ അധ്യാപകരെ ആദരിക്കുന്നു. അഭി. ക്ലീമ്മീസ് തിരുമേനി, ഫാ. അലക്സാണ്ടർ, സി. ജോർജ്ജ്, വി. സി. ജോർജ്ജ്, പി. എം. അലക്സാണ്ടർ, ഡോ. ജെ. സ്റ്റീഫൻ തുടങ്ങിയവർ സമീപം.

## സ്വീകരണം നൽകി

കുന്നംകുളം:- ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭി. പൗലോസ് മാർ മിലിത്തിയോസ് തിരുമേനിക്ക് കാട്ടുകാമ്പാൽ മാർ ഇഗ്നാത്തിയോസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് പൗരാവലിയുടെ സ്വീകരണം നൽകി. നിയമസഭാ സ്പീക്കർ കെ. രാധാകൃഷ്ണൻ, വടക്കാഞ്ചേരി എം.എൽ.എ., കെ. സി. മൊയ്തീൻ, കൽദായ മെത്രാപ്പോലീത്താ മാർ അപ്രേം തുടങ്ങിയവർ സംസാരിച്ചു.

## ബുദ്ധിമാൻ

ഫാ. തോമസ് പി.







**ഓർമ്മയുടെ ഒന്നാം വർഷം**

**2007 ജനുവരി 4**



## ശ്രീ. സി. ഇ. കുരുവിള

**ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്)**

**വാഴൂർ**

"ശരണത്താലെ നിൻകൃപയിൽ
മരണമടഞ്ഞോരു ദാസരെ നിൻ
ജീവസ്വരമതുണർത്തണമെ
കബറിന്നുദ്ധാനത്തിനായ്"

എന്ന്,

സന്തപ്ത കുടുംബാംഗങ്ങൾ

## *For Favours Received*

    

M. A. Philip Mattathu, Kozhencherry



സിബി & സന്തോഷ്
കരിപ്പുഴ



കോശി ഉമ്മൻ
കുണ്ടറ



പി. എ. അമ്മിണിക്കുട്ടി
പുനലൂർ



മേരി കുര്യൻ
പൂവത്തൂർ



വി. വി. രാജു

  

ഒരു വിശ്വാസി, കൊറ്റനാട്

 

Mrs. John Mathew
Kolkotha

**Second Death Anniversary**
**30-01-2007**



**ANNAMMA GEORGE**
**CHANDRAVIRUTHIL**
**MUTHOOR**
**T V L A 689107**

"നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

*സന്തപ്ത കുടുംബാംഗങ്ങൾ*

**40 – ാം ചരമദിനം**
05 – 01 – 2007



**K. M. THOMAS**
**Kadavil House,**
**Kesavadasapuram**

എന്ന്,
*ദുഃഖിതരായ സന്തപ്ത കുടുംബാംഗങ്ങൾ*

**THE MALANKARA SABHA,**
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*




PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-